


# മലങ്കരസഭ

ദ്വൈവാരികം

പുസ്തകം 24 | 1970 സെപ്തംബർ 1, 15 | ലക്കം 17, 18



## മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച്
## മെഡിക്കൽ മിഷ്യൻ, കോലഞ്ചേരി
### മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ
### മെമ്മോറിയൽ ഹോസ്പിററൽ

ഈ ഹോസ്പിററൽ കെട്ടിടത്തിന്റെ കൂദാശ സെപ്തംബർ 14-ാം തീയതി തിങ്കളാഴ്ച, സ്ലീബാ പെരുനാളിൽ മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു നിർവ്വഹിച്ചു. പ്രവർത്തനമാരംഭിച്ചിരിക്കുന്നു.

**"ദരിദ്രസംരക്ഷണം, ആതുരസേവനം ഇവ സഭയുടെ ഒഴിച്ചുവയ്ക്കാൻ പാടില്ലാത്ത കർത്തവ്യങ്ങളാണ്......ഒരു മെഡിക്കൽ മിഷ്യൻ നാം ആരംഭിച്ചിട്ടുണ്ട്. അതിന്റെ പ്രാരംഭപ്രവർത്തനങ്ങൾ തുടങ്ങിയിരിക്കുകയുമാണ്. ......നമ്മുടെ മക്കളുടെ ഒരുമയും സ്നേഹവും, ഒത്തിണങ്ങിയുള്ള സഹകരണവും ലഭിക്കുമെങ്കിൽ ഈ മിഷ്യനും ഇതുപോലുള്ള മററു പ്രവർത്തനങ്ങളും വിജയിക്കുമെന്നു നമുക്കുറപ്പുണ്ട്. ദൈവത്തിലും അവന്റെ അമിതബലത്തിലും ശരണപ്പെട്ടുകൊണ്ടു നിങ്ങൾ മുമ്പോട്ടു പോകുവിൻ"**

(മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കതോലിക്കാ ബാവാ തിരുമനസ്സിലെ അന്ത്യസന്ദേശത്തിൽനിന്ന്)

Grams: "JAYABHARAT"

Phone Nos { 10 Vaidiya Sala / 61 Pharmacy.

# ജയഭാരതം ആര്യവൈദ്യശാല

## (Regd.)

H. O. പുനലൂർ

**ഏററവും നല്ല ആയുർവ്വേദ ഔഷധങ്ങൾ നിർമ്മിച്ച്**
**ഭാരതം ഒട്ടാകെ വിതരണം നടത്തുന്ന മികച്ച**
**വൈദ്യസ്ഥാപനം**

ഈ സ്ഥാപനത്തിൻെറ ശാഖകളില്ലാത്ത സ്ഥലങ്ങളിൽ
ഡിപ്പോകൾ അനുവദിക്കുന്നതാണ്





മാനേജിംഗ് പാർട്ട്ണർ
&
ചീഫ് ഫിസിഷ്യൻ

**P. O. തോമ്മസ്‌വൈദ്യൻ**

വൈദ്യകലാനിധി



ഏജൻസികൾ, ഡിപ്പോകൾ, ബ്രാഞ്ചുകൾ
എന്നിങ്ങനെ രണ്ടായിരത്തിൽപരം സ്ഥാപനങ്ങൾ
പ്രവർത്തനത്തിലിരിക്കുന്നുണ്ട്

# പ. പാത്രിയർക്കീസ് ബാവായുടെ കല്പനയും
# പ. കാതോലിക്കാബാവായുടെ മറുപടി കല്പനയും

## പ. പാത്രിയക്കീസ് ബാവാ തിരുമനസ്സിലെ കൽപന

Syrian Patriarchate
of Antioch and All the East
Demascus, Syria
No. 203/70

ബഹുമാനസമ്പൂർണ്ണനായ ഔഗേൻ പ്രഥമൻ പൗരസ്ത്യകാതോലിക്കായായ നമ്മുടെ സഹോദരന്റെ ശ്രേഷ്ഠതയ്ക്ക് സാഹോദര്യചുംബനത്തിനും, ബഹുമാന്യമായ അങ്ങയുടെ ക്ഷേമാന്വേഷണത്തിനും ശേഷം പറയുന്നതെന്തെന്നാൽ:—

1. കുറെ ദിവസങ്ങൾക്ക് മുമ്പ് മാർത്തോമ്മായുടെ സിംഹാസനം എന്ന തലക്കെട്ടുള്ള ഒരു കത്തു നമുക്ക് കിട്ടി. ഒരു പുസ്തകത്തിലും അങ്ങനെ വായിച്ചു. നമുക്ക് വളരെ അത്ഭുതം തോന്നി. നാലാംനൂററാണ്ടിൽ കാതോലിക്കാസ്ഥാപനം ഉണ്ടായതുമുതൽ ഈ സ്ഥാനപ്പേരു് കാതോലിക്കാമാരിലോ മപ്രിയാനാമാരിലോ ആരും ഉപയോഗിച്ചിട്ടില്ല. രണ്ടാമതായി, മാർ തോമ്മാശ്ലീഹായുടെ സിംഹാസനം എന്നു പറയപ്പെടത്തക്ക വിധത്തിൽ, മാർ തോമ്മാ ശ്ലീഹാ ഏതെങ്കിലും ഒരു സിംഹാസനം സ്ഥാപിച്ചിട്ടേയില്ല. യൂഹാനോന്റെ ഏവൻഗേലിയോനിൽനിന്നും (20: 21—24) വ്യക്തമാകുന്നപ്രകാരം അദ്ദേഹം ഒരു പുരോഹിതനേ അല്ലായിരുന്നു. ഒരു പുരോഹിതൻപോലും അല്ലാതിരിക്കെ എങ്ങനെ മഹാപുരോഹിതനാകും. ഒരു മഹാപുരോഹിതൻ അല്ലാതിരിക്കെ എങ്ങനെ സിംഹാസനം സ്ഥാപിക്കും. അതുകൊണ്ടു് പൂർവ്വിക ചരിത്രകാരന്മാരിലാരുംതന്നെ, അദ്ദേഹം ആരെയും എപ്പിസ്ക്കോപ്പാ ആയി പട്ടം കെട്ടിയതായോ കാതോലിക്കാസിംഹാസനം സ്ഥാപിച്ചതായോ പ്രസ്താവിച്ചിട്ടില്ല.

---

### വിശേഷദിവസങ്ങൾ

1970 ഒക്ടോബർ

| | |
|---|---|
| 1 വ്യാ. | മാർ ആദായിശ്ലീഹാ, മാർ അബഹായി സഹദാ, മാർ മൽക്കെ എന്നിവരുടെ ഓമ്മ. |
| 3 ശ. | മാർ ബസ്സേലിയോസ് കാതോലിക്കാ ബാവായുടെ ഓർമ്മ (കോതമംഗലം) |
| 4 ഞാ. | സ്ലീബാപ്പെരുനാളിനുശേഷം 3—ാം ഞായറാഴ്ച. |
| 7 ബു. | മാർ സർഗ്ഗീസ്, മാർ ബാക്കോസ് എന്നീ സഹദേന്മാരുടെ ഓമ്മ. |
| 11 ഞാ. | സ്ലീബാപ്പെരുനാളിനുശേഷം 4—ാം ഞായറാഴ്ച. |
| 12 തി. | ചേപ്പാട്ടു മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ. |
| 15 വ്യാ. | താപസനായ മാർ ഒസ്യോയുടെ ഓമ്മ. |
| 18 ഞാ. | സ്ലീബാപ്പെരുനാളിനുശേഷം 5—ാം ഞായറാഴ്ച, മാർ ലൂക്കോസ് ഏവൻഗേലിസ്ഥായുടെ ഓമ്മ. |
| 22 വ്യാ. | മാർ ബസ്സേലിയോസ് മപ്രിയാനായുടെ ഓർമ്മ (കണ്ടനാട്ടുപള്ളി) |
| 23 വെ. | ഹല്ലായിയുടെ പുത്രനായ മാർ യാക്കോബു ശ്ലീഹായുടെ ഓമ്മ. |
| 25 ഞാ. | സ്ലീബാപ്പെരുനാളിനുശേഷം 6—ാം ഞായറാഴ്ച. |
| 27 ചൊ. | മോറാൻ മാർ ഇഗ്നാത്യോസ് യാക്കൂബ് തൃതീയൻ പാത്രിയക്കീസ് ബാവായുടെ സിംഹാസനാരോഹണദിനം. |

### വിഷയവിവരം

1932–ൽ അവിടുന്ന് എഴുതിയ പ്രഖ്യാപനപത്രത്തിൽ നിഖ്യാസുന്നഹദോസാണ് പൗരസ്ത്യദേശത്ത് കാതോലിക്കേറ്റ് നിശ്ചയിച്ചത് എന്ന് അവിടുത്തെ ശ്രേഷ്ഠതതന്നെ സമ്മതിച്ചിട്ടുള്ളതാണല്ലോ. (Page 4)

മൂന്നാമതായി, 5–ാം നൂററാണ്ടിൻെറ അന്ത്യത്തിൽ പൗരസ്ത്യ കാതോലിക്കേററിനെ കൈയടക്കിയ നെസ്തോറിയർ പോലും മാർ തോമ്മാശ്ലീഹായോടു ബന്ധപ്പെടുത്തി മാർ തോമ്മാശ്ലീഹായുടെ സിംഹാസനം എന്നു പറഞ്ഞിട്ടില്ല. എന്നാലോ അറിയിപ്പുകാരൻ ആദായിയുടെ ശിഷ്യനായ മാറിയോടു ബന്ധപ്പെടുത്തി, മാറിയുടെ സിംഹാസനം എന്നു പറയുകയാണു ചെയ്തിട്ടുള്ളത്. ബാർ എബ്രായതന്നെയും പറയുന്നു 'ഈ തീമോത്തിയോസിൻെറ കാലം വരെയും (ഒമ്പതാം നൂററാണ്ടിൽ നെസ്തോറിയരുടെ കാതോലിക്കാ) പേർഷ്യയിലെ (അതായത് റിയ്യർദർശിലെ) എപ്പിസ്ക്കോപ്പന്മാർ ലൗകികരായ കശ്ശീശന്മാരെപ്പോലെ വെള്ളവസ്ത്രം ധരിക്കയും മാംസം ഭക്ഷിക്കുകയും വിവാഹം ചെയ്യുകയും ചെയ്തിരുന്നു. അവർ സെലൂക്യായിലെ കാതോലിക്കായിക്കു കീഴ്പ്പെട്ടിരുന്നില്ല. ഞങ്ങൾ തോമ്മാശ്ലീഹായുടെ ശിഷ്യത്വത്തിൽ ഉള്ളവരാണ്; മാറിയുടെ സിംഹാസനത്തോടു ഞങ്ങൾക്കു പങ്കില്ല എന്നാണു പറഞ്ഞിരിക്കുന്നത്. (അദ്ദേഹത്തിൻെറ എക്ലീസിയാസ്റ്റിക്കി രണ്ടാം മെമ്രാ യൂഹാനോൻ കിയുനോയോയുടെ കഥയിൽ) നാലാമതായി, ബാർ എബ്രായ എക്ലീസിയാസ്റ്റിക്കി രണ്ടാം മെമ്രായുടെ ആരംഭത്തിൽ തോമ്മാശ്ലീഹായെക്കുറിച്ചു പരാമർശിച്ചിരിക്കുന്നതു പൗരസ്ത്യ കാതോലിക്കേററ് സ്ഥാപിച്ച ആളെന്ന നിലയിലല്ല, പ്രസ്തുത പൗരസ്ത്യ ദിക്കിൽ സുവിശേഷം പ്രചരിപ്പിച്ച ആദ്യത്തെ ആളായിട്ടു മാത്രമാണ്. അപ്രകാരം അദ്ദേഹവും അദ്ദേഹത്തോടു ചേർന്നുള്ള നാമങ്ങളും അദ്ദേഹത്തിൻെറ പട്ടാഭിഷേകത്താൽ ഉണ്ടായിട്ടുള്ളവയല്ല. എന്നാലോ നമ്മുടെ കാലത്തുള്ള ചരിത്രകാരന്മാരെല്ലാവരും സാക്ഷിക്കുന്ന പ്രകാരം നെസ്തോറിയന്മാരുടെ കെട്ടുകഥയത്രേ.

അഞ്ചാമതായി, നാം അങ്ങയെ പട്ടംകെട്ടിയതു മാർ തോമ്മാശ്ളീഹായുടെ സിംഹാസനത്തിലേക്കല്ല. എന്നാലോ പൌരസ്ത്യദിക്കിലേക്കുള്ള കാതോലിക്കായായിട്ടാണ്. അതുകൊണ്ട് അവിടുന്നു വിശ്വാസവിപരീതത്തിൽ വീഴാതിരിക്കേണ്ടുന്നതിന്, ഈ സ്ഥാനികനാമം വ്യത്യാസപ്പെടുത്തുവാൻ അവിടുത്തേക്ക് അധികാരമില്ല.

2. നമ്മുടെ വാത്സല്യവാന്മാരായ ശ്രേഷ്ഠമെത്രാപ്പോലീത്തന്മാർ, കശ്ശീശന്മാരുടെയും ശെമ്മാശ്ശന്മാരുടെയും പട്ടംകൊട സമയത്ത് യഥാർത്ഥമായ അമാലോഗിയായിൽ എഴുതിയിരിക്കുന്നപ്രകാരം അവർ സഭയുടെ പൊതുതലവനായ അന്ത്യോക്യാപാത്രിയർക്കീസിനു കീഴ്പ്പെട്ടിരിപ്പാൻ കല്പിക്കുന്നില്ല എന്നു നാം അറിയുന്നു. ഇത് ബാർഎബ്രായയുടെ കാലത്തുപോലും പൌരസ്ത്യദിക്കിൽ ഉപയോഗിച്ചിരുന്നതാണ്. ഇതുനിമിത്തം, സഭയുടെ ഭിന്നതയുടെ കാലത്തു ചെയ്തിരുന്ന ഈ വലിയ തെററിൽനിന്നും സൂക്ഷ്മതപ്പെട്ടിരിപ്പാൻ ശ്രേഷ്ഠമെത്രാപ്പോലീത്തന്മാർക്ക് എഴുതണമെന്ന് അങ്ങയുടെ സഹോദരത്വത്തോട് അത്യാവശ്യസംഗതിയായി നാം നിശ്ചയിച്ചറിയിക്കുന്നു. ഈ സത്യാവസ്ഥ അറിയേണ്ടതിന്, തിരുവല്ലായിൽ മാർത്തോമ്മാക്കാരുടെ ലൈബ്രറിയിലുള്ളതായി, യൽദോ കാതോലിക്കായോടുകൂടി മലബാറിൽ വന്ന മോർ ഈവാനിയോസ് എഴുതിയ അമാലോഗിയ വായിക്കുക. പൌരസ്ത്യ കാതോലിക്കാ അന്ത്യോക്യായുടെ ശ്ലൈഹിക സിംഹാസനത്തിൻെറ അധികാരത്തിനു വെളിയിലുള്ള ആളല്ല: എന്നാലോ പൌരസ്ത്യദിക്കിൽ അദ്ദേഹത്തിൻെറ പ്രതിനിധിയുംകൂടെയാണ്. മാർ അത്താനാസ്യോസ് ഗാമോലോ പാത്രിയർക്കീസ് തിഗ്രീസിൻെറ മോർ മൊറൂത്തായിക്കു പട്ടം കൊടുത്തപ്പോൾ മത്തായിക്കാർക്കുള്ള ലേഖനത്തിൽ 'അസ്സൂർ അറബി ദേശങ്ങൾ പേർഷ്യയിലെ വിവിധ സ്ഥലങ്ങൾ എന്നിവിടങ്ങളിലെ എപ്പിസ്ക്കോപ്പന്മാർക്കു തലവനായി നിൽക്കത്തക്കവണ്ണം പള്ളികളുടെ ക്രമീകരണത്തിനുവേണ്ടി തിഗ്രീസിലെ മൊറൂത്തായെ അറബിദേശങ്ങളുടെ മെത്രാപ്പോലീത്താ ആയും, നമ്മുടെ സ്ഥാനാപതി എന്ന നിലയിൽ നമ്മുടെ പ്രാതിനിദ്ധ്യവും സ്ഥാനവും ഏവക്കും വഹിക്കത്തക്കവണ്ണം, പ്രസ്താവിതരായ എല്ലാ എപ്പിസ്ക്കോപ്പന്മാരുടെയും, ദിക്കുകളുടെയും, ഇടവകകളുടെയും പൊതു തലവനും, ഭരണകർത്താവുമായി നാം പട്ടംകെട്ടിയിരിക്കുന്നു എന്നു പറഞ്ഞിരിക്കുന്നു (പരേതനായ കെ. കെ. ലൂക്കോസിൻെറ വസതിയിലുള്ള മിഖായേൽ റാബോയുടെ ചരിത്രം വായിക്കുക. പേജ് 413) ഇതുനിമിത്തം നിങ്ങളുടെ ഘടനയിൽ ആദ്യമായി മലങ്കരസഭ അന്ത്യോക്യാസിംഹാസനത്തിൻെറ മേലദ്ധ്യക്ഷതയ്ക്കു കീഴ്പ്പെട്ടിരിക്കുന്ന ഓർത്തഡോക്സ് സുറിയാനിസഭയുടെ ഒരു ഭാഗമാണെന്നു പറഞ്ഞിരിക്കുന്നു. ഏതു വിധത്തിലും 1932–ൽ അവിടുന്ന് പരസ്യപ്രഖ്യാപനത്തിൽ, ഇക്കാര്യത്തെക്കുറിച്ച് എഴുതിയത് ഓർക്കുന്നുണ്ടല്ലോ. 'കാതോലിക്കായെ പിന്തുടരുന്നവരും വാഴിച്ചവരും പാത്രിയർക്കീസുമായുള്ള ബന്ധത്തിൽനിന്നു വേർതിരിയുവാൻ ആഗ്രഹിക്കുന്നില്ല ...... എന്നാൽ അവർ കാതോലിക്കായെമാത്രം വാഴിക്കുവാൻ തുനിഞ്ഞതേയുള്ളു. ഏതുവിധേനയും അദ്ദേഹം പാത്രിയർക്കീസിൻെറ കീഴിലാണ്'' (പേജ് 4) എന്നും അവിടുന്നു പറഞ്ഞിട്ടുണ്ട്. വീണ്ടും അവിടുന്നു പറഞ്ഞിട്ടുള്ളത് 'അന്ത്യോക്യാസിംഹാസനം സത്യമായും മറെറല്ലാററിനെക്കാളും പൂർവ്വികവും, ഈ സമുദായത്തിൻെറ മകുടവും പ്രശംസയും ആണെന്നും കാതോലിക്കായെ സ്വീകരിക്കുന്നപക്ഷം മലങ്കരസഭ ഒരിക്കലും സിംഹാസനത്തിൽനിന്നും വേർപിരിയുന്നതല്ലെന്നും, പ്രത്യുത, സമുദായത്തിൻെറ മേലദ്ധ്യക്ഷനായി എന്നേക്കും പാത്രിയർക്കീസിനെ അംഗീകരിക്കും' എന്നുമാണ്.

3. ചിലപ്പോഴെല്ലാം മലങ്കരയിലെ പത്രങ്ങളിലും പ്രസിദ്ധീകരണങ്ങളിലും സഭയുടെ പേരിനെക്കുറിച്ച് നാം വായിച്ചിട്ടുണ്ട്. സുറിയാനി എന്നുള്ള സഭയുടെ സത്യമായ പേര് ഇല്ലാതെ ഓർത്തഡോക്സ്സഭ എന്നു മാത്രം പറയുന്നു.

4. അങ്ങയെ കാതോലിക്കാ ആയി പട്ടംകെട്ടുന്നതിനുമുമ്പുള്ള സുന്നഹദോസ് ചെയ്ത, കുവെയ്ററ് മുതലായ സ്ഥലങ്ങളിലുള്ള പള്ളികളെക്കുറിച്ചുള്ള തീരുമാനം, അങ്ങേയ്ക്കു ശരിയായി അറിയാമല്ലോ. എന്നാൽ നമ്മുടെ അറിവുകൂടാതെ അവിടെ കശ്ശീശന്മാർ നിയമിക്കപ്പെടുകയും, മെത്രാപ്പോലീത്തന്മാർ വന്നുചേരുകയും ചെയ്യുന്നു എന്നു പറയേണ്ടിവരുന്നതിൽ നാം ഖേദിക്കുന്നു. അത് ആ തീരുമാനത്തിന് എതിരാണ്.

ആകയാൽ അങ്ങയുടെ സഹോദരത്വത്തോടു നാം ആവശ്യപ്പെടുകയാണ്: മുമ്പിലത്തെപ്പോലെ സഭയുടെ പ്രവർത്തനങ്ങളെ കലക്കുവാൻ ചിലർ ചെയ്യുന്ന നടപടികളെ അങ്ങയുടെ ജ്ഞാനത്താൽ നേരെ ആക്കണം. ഇപ്ര

കാരമുള്ള ക്രമവിരുദ്ധമായ കാര്യങ്ങൾ മേലിൽ നാം സഹിക്കുന്നതല്ല. ഈ വികടത്വങ്ങൾ ചൊവ്വാക്കപ്പെടുന്നില്ലെങ്കിൽ സഭ ഇനിയും വിഭജിക്കപ്പെടും. ശീമക്കാർമൂലമാണ് ഇതു സംഭവിക്കുന്നത് എന്നു മുമ്പ് ചിലർ പറഞ്ഞിരുന്നതുപോലെ അല്ല, എന്നാലോ സഭയുടെ സമാധാനത്തിലും ഐക്യതയിലും ഇഷ്ടപ്പെടാത്ത സങ്കടക്കാരായ മലങ്കരക്കാർമൂലമത്രെ മേലാൽ അതു സംഭവിക്കുന്നത്.

നമ്മുടെ ശ്ലൈഹിക ആശിർവാദങ്ങൾ വാത്സല്യ മെത്രാപ്പോലീത്തന്മാർക്കും നമ്മുടെ മക്കളായ വൈദികർക്കും അവിടെയുള്ള ജനത്തിനും നൽകുക. പാത്രിയർക്കാ അരമനാംഗങ്ങൾ അങ്ങയുടെ കൈ ചുംബിക്കുകയും പ്രാർത്ഥനകളെ ആശ്ലേഷിക്കുകയും ചെയ്യുന്നു. ഇവ ഇവിടെ അവസാനിക്കട്ടെ. കർത്താവിന്റെ കൃപ അങ്ങയോടുകൂടെ.

ദമസ്ക്കോസ്
27–6–1970
(മലയാളം വിവർത്തനം: യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ)

## പ. കാതോലിക്കാബാവാ തിരുമനസ്സിലെ മറുപടി കൽപന

The Orthodox Syrian Church
Catholicate of the East
നമ്പർ 165/70

അന്ത്യോക്യായുടെയും കിഴക്കൊക്കെയുടെയും ഭാഗ്യവാനായ മോറാൻ മാർ ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ പരിശുദ്ധതയ്ക്ക്.

തിരുമനസ്സിലെ കുശലാന്വേഷണത്തിനും ക്ഷേമാശംസയ്ക്കും ശേഷം അറിയിക്കുന്നത്:—

കഴിഞ്ഞ 27–6–70–ൽ അയച്ച തിരുമനസ്സിലെ കത്തു ലഭിച്ചു. അതിലെ താല്പര്യപ്രകാരം നമ്മുടെ ബ. മെത്രാപ്പോലീത്തന്മാരെയും പ്രധാനപ്പെട്ട ചില കശ്ശീശന്മാരെയും വിവരങ്ങൾ അറിയിച്ചു. ഇതിൽ അവരെല്ലാവരും വളരെ അത്ഭുതപ്പെടുകയും ഏററവും ദുഃഖിക്കയും ചെയ്തു. മാർ തോമ്മാശ്ലീഹായുടെ പൗരോഹിത്യം, സിംഹാസനം, കാതോലിക്കേററിന്റെ അധികാരം ഇവയെ സംബന്ധിച്ചുള്ള തിരുമനസ്സിലെ കത്തിലെ പ്രസ്താവന സത്യത്തിനും സഭാവിശ്വാസത്തിനും യോജിക്കാത്തതും, പിതാക്കന്മാരുടെ ചരിത്രത്തിനും കാനോനാകൾക്കും എതിരുമാണെന്നും, തൻനിമിത്തം അവ ഒരിക്കലും സ്വീകാര്യങ്ങളല്ലെന്നും പ്രതിഷേധാർഹങ്ങളാണെന്നുമാണ് ഇവിടെ എല്ലാവരുടെയും അഭിപ്രായം. ഇതേപ്പററി ഇവിടെ കൂടിയ സിനഡ് നിശ്ചയിച്ചതനുസരിച്ച് അതിന്റെ സെക്രട്ടറി വിശദമായി തിരുമനസ്സിലേക്കു പിന്നീട് എഴുതുന്നതാണ്.

പ. സഭയെ കലക്കുന്നതിനും നശിപ്പിക്കുന്നതിനും അന്തിക്രിസ്തു ആഗ്രഹിക്കുന്നതിന്റെ ഫലമായി മതപരമായ ജീവിതമോ വിശ്വാസമോ ഇല്ലാത്തവരും സഭയുടെ തത്വങ്ങളെ സംബന്ധിച്ച പരിജ്ഞാനമില്ലാത്തവരുമായ ചുരുക്കം ചില വഴക്കാളികൾ മാത്രം ഈദൃശസംഗതികളിൽ തല്പരന്മാരായി ഉണ്ടായേക്കാം. എന്നാലും സഭയിലെ ഭൂരിപക്ഷം ജനങ്ങൾക്കും ഇതു വളരെ സങ്കടകാരണമായിരിക്കുന്നു.

നമ്മുടെ മുൻഗാമി കാലം ചെയ്ത മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ കാലത്തു് ഈവിധ സംഗതികളെക്കുറിച്ച് അവിടുന്ന് എഴുതിയിരുന്നതായും, അന്ന് സമുചിതമായ മറുപടി അതിനു നൽകിയതായും അറിയുന്നു. കൂടുതലായി തൽക്കാലം നാം ഒന്നും എഴുതുന്നില്ല. പാത്രിയർക്കാസിംഹാസനവും കാതോലിക്കാസിംഹാസനവും തമ്മിൽ കാനോനികമായും മലങ്കരസഭാഭരണഘടനപ്രകാരവും ഉള്ള ഐക്യബന്ധം ഏററക്കുറച്ചിൽ കൂടാതെ സംരക്ഷിക്കപ്പെട്ടു കാണ്മാൻ ഞങ്ങൾ എല്ലാവരും ആഗ്രഹിക്കുന്നു.

പ. മാർ തോമ്മാശ്ലീഹായാൽ സ്ഥാപിതമെന്നു ഞങ്ങൾ അഭിമാനിക്കുന്ന പൗരസ്ത്യ ഓർത്തഡോക്സ് സഭയെക്കുറിച്ചുള്ള അങ്ങയുടെ അഭിപ്രായങ്ങൾ അവിടുന്നു പുനഃചിന്തനം ചെയ്യുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു. അങ്ങയുടെ ജ്ഞാനത്തിന് ഇതുമതി. ഞാൻ വാക്കുകൾ ചുരുക്കുകയാണ്. ബാർ എബ്രായയുടെ എക്ലീസിയാസ്റ്റിക്കി, മിഖായേൽ റാബോയുടെ മാക്സ്ബോന്തസ്സബിനെ എന്നിങ്ങനെ അങ്ങയുടെ എഴുത്തിൽ പറഞ്ഞിരിക്കുന്ന പുസ്തകങ്ങൾ ഇവിടെയുണ്ട്.

ദൈവം അങ്ങേയ്ക്കു് ദീർഘായുസ്സും ആത്മശരീരസൗഖ്യവും അവിടുത്തെ അധികാരത്തിൻകീഴുള്ള ബ. മെത്രാപ്പോലീത്തന്മാർക്കും കശ്ശീശന്മാർക്കും വിശ്വാസമുള്ള ജനത്തിനും സമാധാനവും ക്ഷേമവും നൽകട്ടെ എന്നു പ്രാർത്ഥിക്കുന്നു. ഇവിടെയുള്ള ബ. മെത്രാപ്പോലീത്തന്മാരും കശ്ശീശന്മാരും വിശ്വാസികളായ ജനങ്ങളും തൃക്കരം മുത്തുകയും അങ്ങയുടെ ശുശ്രൂഷകർക്കു ക്ഷേമം നേരുകയും ചെയ്യുന്നു.

Catholicate Palace,
Kottayam–4, 26-8-70.

Baselius Augen I
Catholicos of the East

(പ. പാത്രിയർക്കീസ്ബാവാ തിരുമനസ്സിലെ കല്പന നമ്മുടെ സഭയിലെ എല്ലാ മെത്രാപ്പോലീത്തന്മാരെയും കാണിക്കണമെന്ന് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതും അതിലെ ശ്ലൈഹിക വാഴ്വുകൾ മലങ്കരസഭാംഗങ്ങളായ ഏവർക്കുമാ

യിട്ടുള്ളതുമാകുന്നു. പ്രസ്തുത കല്പനയുടെ പകർപ്പുകൾ മലങ്കരയിൽ വേറെയും ചിലക്ക് അദ്ദേഹം അയച്ചിട്ടുള്ളതായി ഞങ്ങൾക്ക് അറിവാൻ സാധിച്ചിട്ടുണ്ട്. ഇതിനകം മററു ചില പ്രസിദ്ധീകരണങ്ങളിൽ ഈ കല്പന വന്നിട്ടുണ്ട്. അതു കണ്ടും മററും നമ്മുടെ പല പള്ളികളിലും പ്രതിഷേധയോഗങ്ങൾ കൂടി പ്രമേയങ്ങൾ പാസ്സാക്കി 'മലങ്കരസഭ'ക്കു് അയച്ചുതന്നിട്ടുള്ളവയിൽ ചിലതു് കഴിഞ്ഞ ലക്കത്തിൽ ഞങ്ങൾ പ്രസിദ്ധീകരിച്ചിട്ടുള്ളതാണ്. കല്പനയുടെ നിജസ്ഥിതിയെപററി അറിവാൻ താല്പര്യപ്പെട്ടും കല്പന മുഴുവനായി സഭാനാവായ 'മലങ്കരസഭ'യിൽ പ്രസിദ്ധീകരിക്കണമെന്നു് അഭ്യർത്ഥിച്ചും ഇതിനോടകം മാസികാബന്ധുക്കളായ പലരും പത്രാധിപക്ക് എഴുതി അയച്ചിട്ടുള്ളതിനാലാണു് പ്രസ്തുത കല്പനയും പ. കാതോലിക്കാ ബാവാ തിരുമേനിയുടെ മറുപടി കല്പനയും ഞങ്ങൾ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു്. (പത്രാധിപർ)

---

**പരുമലപ്പെരുനാളും പരുമല തിരുമേനിയുടെ ഉപകാരസ്മരണാബ്ലോക്കുകളും**

**പ. പരുമല തിരുമേനിയുടെ പെരുനാളിനു തൊട്ടു മുമ്പായി തിരുമേനിയുടെ ഉപകാരസ്മരണാബ്ലോക്കുകൾ 'മലങ്കരസഭ'യിൽ പ്രസിദ്ധപ്പെടുത്തുന്ന പതിവു പലക്കുമുള്ളതായി അറിയാം. (തിരുമേനിയുടെ ഓർമ്മപ്പെരുനാൾ നവംബർ 1-ം 2-ം തീയതികളിലാണു്) പെരുനാളിനു തൊട്ടു മുമ്പിറങ്ങുന്ന ഒക്ടോബർ ലക്കം 'മലങ്കരസഭ'യിൽ ഉപകാരസ്മരണാബ്ലോക്കുകൾ ചേക്കണമെന്നു നിർബ്ബന്ധമുള്ളവർ ഒക്ടോബർ 5-ാം തീയതിക്കു മുമ്പായി ഓർഡറും ചാർജ്ജും (ബ്ലോക്കൊന്നിനു് 6 രൂപാ) അയച്ചുതരേണ്ടതാണു്. മാനേജർ.**

### വിദ്യാർത്ഥിപ്രസ്ഥാനം

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് സ്ററുഡൻറു് മൂവ്മെൻറിൻെറ കാഞ്ഞിരപ്പള്ളി ശാഖയുടെ ഉത്ഘാടനസമ്മേളനം ഈ സെപ്ററംബർ 2-ാം തീയതി കാഞ്ഞിരപ്പള്ളി സെൻറു് ഡോമിനിക്ക് കോളേജിൽവച്ചു് പ്രിൻസിപ്പൽ ശ്രീ ഡി. വറുഗീസിൻെറ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ഫാദർ എം. വി. ജോർജ്ജ് വിജ്ഞാനപ്രദമായ ഒരു പ്രസംഗത്തോടുകൂടി ശാഖ ഉത്ഘാടനം ചെയ്തു. പ്രിൻസിപ്പലിൻെറ ഉപക്രമപ്രസംഗത്തിൽ ഈദൃശആദ്ധ്യാത്മികസംഘടനകൾ സഭാവിഭാഗീയചിന്തകൂടാതെ പ്രോത്സാഹിപ്പിക്കപ്പെടേണ്ടതാണെന്നു പ്രസ്താവിക്കയും അദ്ദേഹത്തിൻെറ പിന്തുണ വാഗ്ദാനം ചെയ്കയും ചെയ്തു. പ്രസ്ഥാനം ജനറൽസെക്രട്ടറി റവ. ഡീ. കെ. ഒ. ഏബ്രഹാം പ്രസംഗിച്ചു. ശാഖാ പ്രസിഡണ്ടും പാറത്തോട്ട സെൻറു് ജോർജ്ജ് പള്ളിവികാരിയുമായ ഫാദർ ജോർജ്ജ് നെടുമാവു് സ്വാഗതവും സെക്രട്ടറി ശ്രീ ഉമ്മൻ തോമസ് കൃതജ്ഞതയും പറഞ്ഞു.

### പട്ടംകൊട



അമേരിക്കയിലെ അനേകവർഷത്തെ പഠനത്തിനുശേഷം മൂന്നു് ഉന്നതബിരുദങ്ങളും ഡോക്ടറേററു് ബിരുദവും നേടി മടങ്ങിയെത്തിയ റവ. ഡീക്കൻ കെ. സി. ജോർജ്ജിനു് തഴക്കര സിമ്മനാരി ചാപ്പലിൽ വച്ചു് ആഗസ്റ്റ് 23-ാം തീയതി ബാഹ്യകേരള ഇടവകയുടെ മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലിത്താ തിരുമനസ്സുകൊണ്ടു കശ്ശീശാപട്ടം നൽകിയിരിക്കുന്നു.

# സന്യാസിശ്രേഷ്ഠനായ മാർ അന്തോനിയോസ് (തുടർച്ച)

## വിശ്വാസത്തിൻെറ വിജയക്കൊടി

(ഫാദർ പി. വി. ജോസഫ് എം. ഏ., എറണാകുളം)

അന്തോനിയോസ് പടിവാതിൽവരെയെത്തി. അപ്പോഠം ഒരു സ്ത്രീ നിലവിളിച്ചുകൊണ്ടു് ഓടിവന്നു. 'ദൈവമനുഷ്യനായുള്ളോവേ, അല്പം നില്ക്കണമേ' അവഠം അപേക്ഷിച്ചു. 'ഇതാ എൻെറ മകഠം. ഇവഠം പിശാചുബാധയാൽ വളരെ കഷ്ടപ്പെടുന്നു'. അന്തോനിയോസ് നമ്മുടെ കർത്താവിൻെറ നാമം വിളിച്ചപേക്ഷിച്ചമാത്രയിൽ ആ പെൺകുട്ടി പൂർണ്ണസൗഖ്യം പ്രാപിച്ചു. എല്ലാവരും ദൈവത്തെ സ്തോത്രം ചെയ്തു. അന്തോനിയോസ് തൻെറ വാസസ്ഥലമായ പർവ്വതത്തിലേക്കു തിരിച്ചുപോയി.

### യവനതത്വജ്ഞാനികളുമായി ഒരു സംവാദം

അന്തോനിയോസ് പറയത്തക്ക വിദ്യാഭ്യാസമൊന്നും ഉള്ള ആളല്ല. എങ്കിലും അതിവേഗം കാര്യം ഗ്രഹിക്കുവാനുള്ള കഴിവു് അദ്ദേഹത്തിനുണ്ടായിരുന്നു. ഒരിക്കൽ രണ്ടു ഗ്രീക്കു തത്വജ്ഞാനികഠം (അക്രൈസ്തവർ) അദ്ദേഹത്തെ സമീപിച്ചു; അന്തോനിയോസിനെ ഒന്നു കുടുക്കണമെന്നുള്ളതായിരുന്നു അവരുടെ ഉദ്ദേശം. അന്തോനിയോസ് പർവ്വതത്തിൻെറ പ്രാന്തപ്രദേശങ്ങളിലൂടെ സഞ്ചരിച്ചുകൊണ്ടിരിക്കയായിരുന്നു. അവരെ കണ്ടപ്പോഠംതന്നെ അവർ എവിടെനിന്നുള്ളവർ എന്നു് അദ്ദേഹം മനസ്സിലാക്കി. ഗ്രിക്കുഭാഷ വശമില്ലാത്തതിനാൽ ഒരു ദ്വിഭാഷിയുടെ സഹായത്തോടെ അവരോടു സംസാരിച്ചു:—

'തത്വജ്ഞാനികളായ നിങ്ങഠം എന്തിനു ഭോഷനായ ഒരു മനുഷ്യൻെറ അടുക്കലേക്കുവന്നു?'

'അങ്ങു ഭോഷനാണെന്നു ഞങ്ങഠം വിചാരിക്കുന്നില്ല' അവർ പറഞ്ഞു.

'നിങ്ങഠം ഒരു ഭോഷനായ മനുഷ്യൻെറ അടുക്കലേക്കാണു വന്നിരിക്കുന്നതെങ്കിൽ നിങ്ങളുടെ പ്രയത്നം പ്രയോജനശൂന്യമാണു്: ഞാൻ ഒരു വിവേകിയാണെന്നു നിങ്ങഠം കരുതുന്നുവെങ്കിൽ നിങ്ങഠം എന്നെപ്പോലെ ആകുക. എന്തുകൊണ്ടെന്നാൽ നാമെല്ലാവരും നല്ല കാര്യങ്ങഠം അനുകരിക്കുവാൻ കടപ്പെട്ടവരാണു്. നിങ്ങഠം വിവേകമുള്ളവർ എന്ന ബോദ്ധ്യത്തിൽ ഞാനാണു നിങ്ങളുടെ അടുക്കലേക്കു വന്നിരുന്നതെങ്കിൽ തീർച്ചയായും നിങ്ങളെ അനുകരിക്കാൻ ശ്രമിച്ചേനേ. എന്നാൽ ഇപ്പോഠം നിങ്ങഠം എൻെറ അടുക്കലേക്കു വന്നിരിക്കുന്ന സ്ഥിതിക്കു നിങ്ങഠം എന്നെ പിന്തുടരേണ്ടതാണു്. ഞാൻ ഒരു ക്രിസ്ത്യാനിയാണു്''.

അവർ എന്തുപറയണമെന്നറിയാതെ കുഴങ്ങി. ഈ സംസാരത്തിനിടയ്ക്കു ചില പിശാചുബാധിതർ അവിടെ കൂട്ടിക്കൊണ്ടുവരപ്പെട്ടു. വിശുദ്ധൻ പ്രാർത്ഥിച്ചമാത്രയിൽ പിശാചുക്കഠം ഭ്രമിച്ചു വിട്ടുപോയി. ഗ്രീക്കുകാർ വിസ്മയഭരിതരായിത്തീന്നു. ഈ മനുഷ്യനിൽ കുടികൊള്ളുന്ന വിജ്ഞാനം എത്ര അപാരം!

പർവ്വതത്തിൽ ഏകാന്തവാസം അനുഷ്ഠിക്കുന്ന ഈ മനുഷ്യൻെറ രീതികഠം പരുപരുത്തതായിരിക്കുമെന്നു് അവർ വിചാരിച്ചിരുന്നു. എന്നാൽ അദ്ദേഹത്തിൻെറ പെരുമാററം നല്ല തന്മയത്വത്തോടുകൂടിയതായിരുന്നു.

ഗ്രേക്കരായ വേറെ കുറെ വിജ്ഞന്മാർ അന്തോനിയോസിനെ സമീപിച്ചു ചോദിച്ചു:— 'ക്രിസ്തുവിൽ നാം എന്തിനു വിശ്വസിക്കണം. വി. കുരിശിനെ നാം എന്തിനു് ആദരിക്കണം'?

ഒരു ദ്വിഭാഷിമൂലം അദ്ദേഹം അവരോടു മറുപടി പറഞ്ഞു. 'ഏതാണു ഭംഗിയായിട്ടുള്ളതു്? കുരിശിനെ ഏററു പറയുന്നതോ, അതോ ദൈവങ്ങഠം എന്നു നിങ്ങഠം

പറയുന്നവരുടെ ജഡികചാപല്യങ്ങളോ'? അദ്ദേഹം തുടർന്നു. 'ഞങ്ങൾ തെരഞ്ഞെടുത്തിരിക്കുന്ന ക്രൂശ് ധീരതയുടെ അടയാളമാണ്. മരണത്തെ വെല്ലുവിളിച്ച്, അതിന്മേൽ വിജയംകൊള്ളുന്നതിന്റെ ആയുധമാണത്. ദുർമ്മോഹത്തിന്റെ അമിതമായ പ്രേരണാഫലങ്ങളാണ് നിങ്ങളുടെ സങ്കല്പദേവന്മാരുടെ ഇതിഹാസം. എന്നാൽ സാക്ഷാൽ ദൈവത്തിന്റെ വചനത്തിന് ഒരിക്കലും വ്യത്യാസം ഭവിക്കുന്നില്ല. അതു വ്യത്യാസപ്പെടാതെതന്നെ ഇരുന്നുകൊണ്ട് മനുഷ്യരുടെ നന്മയ്ക്കും രക്ഷയ്ക്കുംവേണ്ടി ജഡം ധരിച്ചു മനുഷ്യപ്രകൃതത്തിനു പങ്കാളിയായിത്തീർന്നു. അത് മനുഷ്യനെ, തന്റെ ദിവ്യവും ആത്മീയവുമായ സ്വഭാവത്തിന് അനുരൂപരാക്കിത്തീർക്കുവാനായിട്ടാണ്. നിങ്ങളോ ദിവ്യത്വത്തെ വിശേഷബുദ്ധിയില്ലാത്ത മൃഗങ്ങളുടെയും ഇഴജന്തുക്കളുടെയും മററും രൂപത്തിലാക്കി ആരാധിക്കുന്നു. ഇത് അധമചിന്താഗതിയുടെ ഫലമാണ്. ഞങ്ങൾ ആരാധിക്കുന്ന ക്രിസ്തു മനുഷ്യനായി അവതരിച്ച ദൈവമാണ്. അതു മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കുവേണ്ടിയാണ്''. അദ്ദേഹം തുടർന്നു. 'ദൈവത്തിന്റെ ശക്തിയേയും കരുണയേറിയ മുൻനിർണ്ണയത്തെയും കണക്കിലെടുക്കുമ്പോൾ ക്രിസ്തുവിന്റെ ജഡധാരണം ദൈവത്തിന് അസാദ്ധ്യമെന്നോ അയോഗ്യമെന്നോ ഞങ്ങൾ വിചാരിക്കുന്നില്ല. 'കുരുടർക്കും മുടന്തർക്കും തളർവാതികൾക്കും കുഷ്ഠരോഗികൾക്കും സൗഖ്യവും പിശാചുബാധിതർക്കു വിടുതലും മരിച്ചവർക്ക് ഉയിർപ്പും നൽകിയതും, വെള്ളത്തിന്മേൽ നടന്നതും, കാററിനെയും കടലിനെയും ശാസിച്ചതും മററും ക്രിസ്തു ദൈവമാകുന്നു എന്ന് അസന്ദിഗ്ദ്ധമായി തെളിയിക്കുന്നു. അവിടുത്തെ ഓരോ വാക്കും ജീവപ്രദമാണ്; എല്ലാ ഹൃദയങ്ങൾക്കും സമാധാനം നൽകാൻ പര്യാപ്തമാണ്''.

'നിങ്ങളുടെ മതവിശ്വാസത്തെപററി ഞങ്ങളോടു പറയുക. വിവേകബുദ്ധിയില്ലാത്ത ജീവികളുടെ ഉഗ്രതയേയും ഭീകരതയേയുംപററിയല്ലാതെ നിങ്ങൾക്ക് എന്തുണ്ടു കാണിക്കുവാൻ? അവയെല്ലാം പൂർവ്വികന്മാരുടെ വീരപരാക്രമങ്ങളാണെന്നു നിങ്ങൾ പറയും. സൂര്യനെ അപ്പോളോദേവൻ ആയിട്ടും വായുവിനെ ഹീരാ ആയിട്ടും ചന്ദ്രനെ പോസിഡോൺ ആയിട്ടും ചിത്രീകരിച്ച് അവയ്ക്കു ദിവ്യത്വം ആരോപിച്ചുകൊണ്ട്, സത്യദൈവത്തെ ആരാധിക്കാതെ സൃഷ്ടിയെ ആരാധിക്കുകയല്ലയോ നിങ്ങൾ ചെയ്യുന്നത്? ഇനിയുമെങ്കിലും നിങ്ങൾ സൃഷ്ടിക്കപ്പെട്ടവയിൽനിന്നു ദൈവങ്ങളെ ഉണ്ടാക്കാതിരിക്കാൻ ശ്രമിക്കുക. സ്രഷ്ടാവിന്റെ മഹത്വം സൃഷ്ടിക്കു നൽകുന്നത് ഉചിതമോ? തത്വജ്ഞാനികളെന്നു സ്വയം വിചാരിക്കുന്ന ഗ്രീക്കർക്ക്, തത്വജ്ഞാനോചിതമായ അന്തോനിയോസിന്റെ പ്രതിപാദനങ്ങൾ ആശ്ചര്യജനകമായിരുന്നു.

അദ്ദേഹം പിന്നെയും പറഞ്ഞു. 'നിങ്ങൾ വാദപ്രതിവാദങ്ങൾ നടത്തുന്നതിൽ തല്പരരാകകൊണ്ടു ഞാൻ ഇത്രയും പറഞ്ഞു എന്നേയുള്ളു. എന്നാൽ ദൈവികകാര്യങ്ങളെ പൊതുവായും പ്രത്യേകമായും എങ്ങനെ ഗ്രഹിക്കാമെന്നു നിങ്ങൾ എന്നോടു പറയുക. വാദപ്രതിവാദംകൊണ്ടോ വിശ്വാസം കൊണ്ടോ?' അവർ എന്തു പറയണമെന്നറിയാതെ കുഴങ്ങി. വിശ്വാസം, നമ്മിലുള്ള ദൈവികപ്രവർത്തനംകൊണ്ടുണ്ടാകുന്നു. വാദപ്രതിവാദംകൊണ്ടുണ്ടാകുന്നതോ ശബ്ദകോലാഹലത്തിന്റെ ഒരു പ്രളയവും. 'ആന്തരികമായിട്ടുള്ള ദൈവപ്രവർത്തനംകൊണ്ടുണ്ടാകുന്ന വിശ്വാസം ഉത്തമവും ശ്രേഷ്ഠവും വിജ്ഞാനപ്രദവുമാണ്'' അവർ സമ്മതിച്ചു പറഞ്ഞു.

'ഇപ്പോൾ നിങ്ങൾ ശരിയായി മറുപടി പറഞ്ഞു. വിശ്വാസത്തിന്റെ ആന്തരികപ്രവർത്തനം ഉള്ളവർക്കു വാഗ്വാദങ്ങളുടെ ആവശ്യം ഇല്ല. വിശ്വാസത്താൽ നാം അറിയുന്നതു വാക്കുകളിലൂടെ പ്രതിഫലിക്കുന്നു. വിശ്വാസത്തിന്റെ ആന്തരികപ്രവർത്തനം നിങ്ങളുടെ ഔദ്യോഗികവാദപ്രതിവാദങ്ങളെക്കാൾ ഉത്തമവും ശക്തവുമാണെന്നു ഗ്രഹിച്ചാലും.

ക്രിസ്ത്യാനികളായ ഞങ്ങൾ ഈ വലിയ രഹസ്യത്തെ ഗ്രീക്കരുടെ വാദപ്രതിവാദ വിജ്ഞാനത്തെ ആശ്രയിച്ചല്ല പിടിച്ചിരിക്കുന്നത്. ദൈവം ഞങ്ങൾക്കു കർത്താവായ യേശുക്രിസ്തുവഴി സമൃദ്ധിയായി തന്നിരിക്കുന്ന വിശ്വാസത്തിന്റെ ശക്തിയാലാണ്. ഇതു ശരി എന്നുള്ളതിനു തെളിവു കാണുക:— ഞങ്ങൾക്ക് അല്പം പോലും അക്ഷരജ്ഞാനമില്ലാതിരുന്നിട്ടും ഞങ്ങൾ ദൈവത്തിൽ വിശ്വസിക്കുന്നു. അവന്റെ മുൻനിർണ്ണയം എല്ലായിടത്തുമുണ്ടെന്നുള്ളത് അവന്റെ പ്രവൃത്തികളിൽനിന്നു ഞങ്ങൾ അറിയുന്നു. അവന്റെ അത്ഭുതവ്യാപാരങ്ങൾ മൺപാത്രങ്ങളായ ഞങ്ങളിലൂടെ പ്രതിഫലിക്കുന്നു. ഞങ്ങൾ കർത്താവായ യേശുക്രിസ്തുവിലുള്ള വിശ്വാസത്താൽ സംരക്ഷിക്കപ്പെടുന്നു എന്നുള്ളതുതന്നെ ഞങ്ങളുടെ വിശ്വാസത്തിന്റെ ഫലത്തെ കാണിക്കുന്നു. നിങ്ങളോ വാക്ധോരണിയെ ആശ്രയിക്കുന്നു. നിങ്ങളുടെ വിഗ്രഹങ്ങളുടെ ശക്തി എന്ത് എന്ന് ഞങ്ങളെ ഗ്രഹിപ്പിച്ചാലും. ഞങ്ങളുടെ വിശ്വാസമാകട്ടെ എല്ലായിടത്തും പരക്കുന്നു. നിങ്ങളുടെ കടംകഥകൾകൊണ്ടും വാദമുഖം കൊണ്ടും വാചകങ്ങൾകൊണ്ടും ഞങ്ങളിലാ

റെയും ക്രിസ്തീയവിശ്വാസത്തിൽനിന്നും കാവ്യവിശ്വാസത്തിലേക്കു തിരിപ്പിക്കാൻ കഴിഞ്ഞിട്ടില്ലല്ലോ. ഞങ്ങൾ ക്രിസ്തുവിലുള്ള വിശ്വാസം പ്രസംഗിക്കുന്നു. ക്രിസ്തു ദൈവവും ദൈവപുത്രനുമാണെന്നു ഞങ്ങൾ ഉറപ്പായി വിശ്വസിക്കുന്നു. ആ വിശ്വാസം പരക്കെ സ്വീകരിക്കപ്പെട്ടുവരികയും ശക്തിപ്പെട്ടുകൊണ്ടിരിക്കയും ചെയ്യുന്നു. നിങ്ങളുടെ വാക്‌ധോരണിക്കു ക്രിസ്തുവിന്റെ ഉപദേശത്തെ തടഞ്ഞു നിർത്താൻ സാധിക്കുന്നില്ല. ക്രൂശിതനായ ക്രിസ്തുവോ എല്ലാ പൈശാചികശക്തികളെയും തുരത്തുന്നു. ക്രൂശിന്റെ മുമ്പിൽ മന്ത്രതന്ത്രങ്ങൾ നിഷ്പ്രഭങ്ങളാണ്.

'നിങ്ങളുടെ മതം പീഡിപ്പിക്കപ്പെടുന്നില്ല. നിങ്ങളുടെ മതാധിപതികൾ എല്ലാ പട്ടണങ്ങളിലും ബഹുമാനിക്കപ്പെടുന്നു. എന്നാൽ ക്രിസ്തുവിന്റെ അനുയായികൾ എല്ലായിടത്തും പീഡിപ്പിക്കപ്പെടുന്നു. എന്നിട്ടും ക്രിസ്തുമതം തഴച്ചു വളരുന്നു. നിങ്ങളുടെ മതം പുകഴ്ത്തപ്പെടുന്നു എങ്കിലും അനുദിനം തളർന്നുവരുന്നു. ക്രിസ്തുവിലുള്ള വിശ്വാസത്തെയും അവന്റെ ഉപദേശങ്ങളെയും നിങ്ങൾ സദാ പരിഹസിക്കുന്നു. രാജാക്കന്മാർ ക്രിസ്ത്യാനികളെ നിഷ്കരുണം പീഡിപ്പിക്കുന്നു. എങ്കിലും ക്രിസ്തുമതം അസൂയാർഹമാംവിധം വർദ്ധനപ്രാപിച്ചുകൊണ്ടിരിക്കുന്നു. ഏതൊരു കാലത്താണ്, ദൈവത്തെപററിയുള്ള അറിവ് ഇത്രയും വ്യാപിച്ചിട്ടുള്ളതു്? ബ്രഹ്മചര്യം ഇത്ര നിഷ്കൃഷ്ടമായി പാലിക്കപ്പെട്ടിട്ടുള്ള ഒരു കാലഘട്ടം വേറെ ഏതുണ്ട്? ക്രിസ്തുവിന്റെ ക്രൂശ് ഉയത്തപ്പെട്ടശേഷമല്ലാതെ ഏതു കാലത്താണ് മരണം ഇത്രമാത്രം ഭത്സിക്കപ്പെട്ടിട്ടുള്ളതു്? ക്രിസ്തുവിനു വേണ്ടി തന്റെ ദാസന്മാർ മരണത്തെ നിർഭയം വെല്ലുവിളിക്കുന്നു. ബ്രഹ്മചാരികൾ തങ്ങളെത്തന്നെ മാലിന്യമേശാത്തവരായി സൂക്ഷ്മതയോടെ കാത്തുസൂക്ഷിക്കുന്നു. ഈ ധൈര്യവും അവധാനതയും മററാരിൽ കാണാൻ സാധിക്കും? ക്രിസ്തുമാർഗ്ഗത്തിന്റെ വൈശിഷ്ട്യം എത്ര അപാരം! എത്രഅതുല്യം!

'ഇത്രയെല്ലാമായിട്ടും നിങ്ങൾ വിശ്വസിക്കുന്നില്ല, സത്യത്തെ മാനിക്കുന്നില്ല. വാദപ്രതിവാദങ്ങൾക്കായി അവസരം പാത്തുകൊണ്ടിരിക്കയും ചെയ്യുന്നു. എന്നാൽ സനാതനമായ സത്യത്തെ ഞങ്ങൾ പിന്തുടരുന്നു. ഞങ്ങൾ ഗ്രേക്കരുടെ വിജ്ഞാനത്തെ നമ്പുന്നില്ല. വാഗ്വാദംകൊണ്ടു നൽകാവുന്ന തെളിവുകളെയല്ല, ഞങ്ങളുടെ ഗുരുവിലുള്ള വിശ്വാസത്താലുള്ള തെളിവുകളെയാണ് ആശ്രയിക്കുന്നതു്. നോക്കു! പിശാചുക്കളുടെ ബാധയാൽ പ്രയാസമനുഭവിക്കുന്ന ചിലർ ഇവിടെയുണ്ട്. (അവരെ മുമ്പോട്ടു കൊണ്ടുവന്നു നിർത്തിയിട്ടു ചോദിച്ചു) വാഗ്വൈഭവം കൊണ്ടോ യുക്തിയിൽ ആശ്രയിച്ചുകൊണ്ടോ, വിഗ്രഹോപാസംകൊണ്ടോ ഈ സാധുക്കളെ സ്വസ്ഥരാക്കുവാൻ നിങ്ങൾക്കു കഴിയുമോ? കഴികയില്ലെങ്കിൽ നിങ്ങൾ ഈ തക്കസ്വഭാവത്തെ പരിത്യജിക്കുക. ക്രിസ്തുവിന്റെ ശക്തിയാൽ അവ ഒഴിഞ്ഞുപോകുന്നതു് നിങ്ങൾക്കു് ഇപ്പോൾ കാണാം'.

ഇപ്രകാരം പറഞ്ഞിട്ട് അന്തോനിയോസ് ക്രിസ്തുവിനെ വിളിച്ച് അപേക്ഷിച്ചിട്ട് രോഗികളുടെ മേൽ രണ്ടുമൂന്നു പ്രാവശ്യം കുരിശടയാളം വരച്ചു. ഉടൻ തന്നെ അവർ പൂർണ്ണസൗഖ്യം പ്രാപിച്ച് എഴുന്നേററുനിന്നു. അവരുടെ ശരീരമനസ്സുകൾ രോഗവിമുക്തമായി. അവർ കത്താവിനെ സ്തുതിച്ചു.

അവിടെയുണ്ടായിരുന്ന തത്വജ്ഞാനികൾ വളരെ അത്ഭുതപ്പെട്ടു.

അന്തോനിയോസ് പറഞ്ഞു:—'നിങ്ങൾ എന്തിനു് അത്ഭുതപ്പെടുന്നു. ഞങ്ങളല്ല ഈ കാര്യങ്ങൾ ചെയ്യുന്നതു്. എന്നാലോ ഞങ്ങളുടെ നാഥനായ ക്രിസ്തുവാകുന്നു, തന്നിൽ വിശ്വസിക്കുന്നവർ വഴിയായി ഇക്കാര്യങ്ങളെല്ലാം ചെയ്യുന്നതു്. ഞങ്ങളുടെ പക്കൽ യാതൊരു കൗശലമോ ഞങ്ങൾക്കു സ്വന്തമായ ശക്തിയോ ഇല്ല. ഞങ്ങളുടെ കത്താവിനോടുള്ള സ്നേഹത്തിൽ അടിയുറച്ച വിശ്വാസത്താലാണ്''.

അന്തോനിയോസിന്റെ വചനങ്ങൾ തങ്ങൾക്കു വളരെ പ്രയോജനപ്പെട്ടു എന്ന സമ്മതത്തോടെ അദ്ദേഹത്തെ അഭിനന്ദിച്ചുകൊണ്ട് ആ ഗ്രേക്കു തത്വജ്ഞാനികൾ അവിടെനിന്നും പോയി. അന്തോനിയോസിനെക്കുറിച്ചുള്ള കേൾവി രാജസന്നിധിയിലും എത്തി.

(തുടരും)

—0—

## FOR FAVOURS RECEIVED



Saramma Joseph, Mallappally.



Joy George, Moolayil.



Alexander Cherian, M.G.M. Tiruvella.



M.V.Annamma, Chengaroor.



Mrs. George, Bahrain.

# "പള്ളിക്കുള"വും "ഓൎത്തഡോക്സ്പള്ളിയിൽ അന്യഭാഷാഭാഷണ"വും

(ഫാദർ ഗീവറുഗീസ് ആത്തുങ്കൽ)

കഴിഞ്ഞ ചില 'സീയോൻകാഹളം' മാസികകളിൽ കണ്ട ചില പ്രസ്താവനകളാണ് ഈ ലഘുലേഖ എഴുതുവാൻ എന്നെ പ്രേരിപ്പിച്ചതു്. എൻെറ മാന്യ സുഹൃത്തായ പാസ്റ്റർ കെ. ഇ. ഏബ്രഹാം പത്രാധിപർ ആയിരിക്കുന്ന മാസികയിൽ ഇപ്രകാരമുള്ള അവാസ്തവ പ്രസ്താവനകഠ കണ്ടതിൽ ഞാൻ അതിശയിക്കുന്നു. ഉള്ളതു പറഞ്ഞാൽതന്നെ അവിശ്വസിക്കുന്ന ഇക്കാലത്തു് ഇല്ലാത്ത കാര്യങ്ങഠ പറഞ്ഞാൽ ആയതു് പ്രസ്താവിക്കുന്ന ആളിനോട് — സമുദായത്തോട് — മനുഷ്യർക്ക് അസ്വാഭാവികത്വം തോന്നുക സാധാരണയാണ്. തങ്ങളുടെ നിലപാടു ശരിയാണെന്നു സ്ഥാപിക്കുവാൻവേണ്ടി ഇല്ലാത്തതു് ഉള്ളതുപോലെ കെട്ടിച്ചമയ്ക്കുന്ന ചില വ്യക്തികളും സമൂഹങ്ങളും ഉണ്ടു്. അവരുടെ കോട്ട ആകാശകോട്ടകഠ മാത്രം ആയിരിക്കും. ചിലർ അവാസ്തവങ്ങഠ കെട്ടിച്ചമച്ചു് ചരിത്രം സൃഷ്ടിക്കാറുണ്ടു്. അതിനൊന്നിനും ഭാവിതലമുറ വില കല്പിക്കയില്ല. ദൈവസഭയെ കെട്ടിപ്പടുക്കുന്നതിനോ എന്നു തോന്നുമാറു് ചിലർ ചെയ്യുന്ന അവാസ്തവ പ്രസ്താവനകളും മററും ദുരുദ്ദേശപരവും സ്വാൎത്ഥപരവും ആകുന്നു. വ്യക്തിത്വം നിലനിറുത്തുന്നതിനും പാർട്ടി (സമൂഹം) നിലനിൎത്തുന്നതിനും ഈ ആധുനിക കാലത്തു് ചിലർ പെടുന്ന പാടുകഠ വളരെ വിചിത്രമാണ്. ഈ രീതി ക്രിസ്തീയവിശ്വാസികഠക്കോ ക്രിസ്തവിശ്വാസം നിലനിറുത്തണമെന്നു് വിചാരിക്കുന്നവൎക്കോ പററുന്നതല്ല. അല്ലാത്തവൎക്കു് ഇതെല്ലാം ഉചിതമായി തോന്നിയേക്കാം.

'വേർപാടുകാർ' എന്നും 'പെന്തക്കൊസ്തർ' എന്നും മററും പറയുന്ന വിയോജിതസമൂഹങ്ങഠ (ഡിസൻേറഴ്സ്) പലപ്പോഴും അവാസ്തവപ്രസ്താവനകഠകൊണ്ടു് അവരവരുടെ സമൂഹത്തെ കെട്ടിപ്പടുത്തുയൎത്തുന്നതിനു് കാട്ടിക്കൂട്ടുന്ന സമ്പ്രദായം കാണുമ്പോഠ മനുഷ്യനിൽ ദൈവവിശ്വാസം ഇത്രമാത്രം അധഃപതിച്ചുപോയോ എന്നു് ചിന്തിക്കാറുണ്ടു്. ഓരോരുത്തർ അവരവരുടെ ജീവിതസൗകര്യത്തിനുവേണ്ടി എടുക്കുന്ന സഭാവേർപാടും, വേർപെട്ടശേഷം അവൎക്കു സിദ്ധിക്കുന്ന ലൗകികസൗകര്യങ്ങളും ഓൎത്തു് മതിമറന്നു് പലപ്പോഴും അവർ സംസാരിക്കുന്നതായി കാണുന്നു. അതിനുവേണ്ടി അവരുടെ സമൂഹപ്രമാണികളെ വാനോളം പുകഴ്ത്തുകയും അവർ ചെയ്യുന്ന ഏതു കബന്ധപ്രസ്താവനകളും യെസ് മൂളി സമ്മതിക്കുകയും ചെയ്യുന്നു. ഇപ്രകാരമുള്ള പല പ്രസ്താവനകഠ ചൂണ്ടിക്കാണിക്കാൻ ഉണ്ടെങ്കിലും 'സീയോൻ കാഹള'മാസികയിൽ അടുത്തയിട കണ്ട രണ്ടു പ്രസ്താവനകഠ ഈ ലേഖനത്തിൽ ചൂണ്ടിക്കാണിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. അതിൽ ഒന്നു് 'പള്ളിക്കുളവും' മറെറാന്നു് 'ഓൎത്തഡോക്സു് പള്ളിയിൽ അന്യഭാഷാഭാഷണം' എന്നുള്ളതും ആകുന്നു. ഈ രണ്ടു പ്രസ്താവനകളും വായിച്ചാൽ ഏതു സംഗതിയും വളച്ചൊടിച്ചു് പ്രസ്താവിക്കുന്നതിനു് ഇവൎക്കു പ്രയാസമില്ലെന്നു കാണാം.

## 1 പള്ളിക്കുളം

ചില പുരാതിന സുറിയാനിപള്ളികളോടു ചേൎന്നു കുളം കണ്ടതുകൊണ്ടു് മുൻകാലങ്ങളിൽ മലങ്കരസഭ ശിശുക്കഠക്കു് വി. സ്നാനം കൊടുത്തിരുന്നില്ല എന്നും, പ്രായമായശേഷം വെള്ളത്തിൽ താഴ്ത്തി മുക്കി സ്നാനപ്പെടുത്തുന്നതിനാണു് പള്ളിക്കുളങ്ങഠ ഉണ്ടാക്കിയിരിക്കുന്നതു് എന്നും മററും ലേഖകൎത്താക്കഠ തെററിധരിച്ചിരിക്കുന്നു. ഇതു തെററിദ്ധാരണയാണോ വളച്ചൊടിക്കൽ ആണോ എന്നുള്ള സംഗതി വായനക്കാർ ചിന്തിച്ചാൽ കൊള്ളാം. പുരാതിനമായ എല്ലാ പള്ളികഠക്കും കുളം ഇല്ലെന്നുള്ളതുതന്നെ അവരുടെ ധാരണ തെററാണെന്നു തെളിയുന്നു. ചില പള്ളികളോടു ചേൎന്നു കുളമുണ്ടെങ്കിൽ അതിൽ ചിലതു് പള്ളിയായിത്തീൎന്ന അമ്പലത്തിൻെറ കുളമോ, ചിലതു് പില്ക്കാലത്തു് പള്ളിക്കു ദാനമായി

കിട്ടിയതോ, ചിലതു് പള്ളിയിൽ ആരാധനയ്ക്കു വരുന്നവർക്കു കഴുകുന്നതിനും കുളിക്കുന്നതിനും ഉണ്ടാക്കിയിരിക്കുന്നതോ ആണെന്നു കാണാം. എന്റെ ഇടവകപള്ളിയായ കുറുപ്പമ്പടി പള്ളിക്കു് ഒരു കുളം ഉണ്ടു". ആയതു് ഈ പള്ളി സ്ഥാപിച്ചു് മൂന്നു നൂററാണ്ടുകൾക്കുശേഷം ഒരു ഹിന്ദുകർത്താവു് x പള്ളിക്കു ദാനംതന്ന കര, കിണർ, വയൽ, കുളം എന്നിവയിൽപെട്ടതാകുന്നു. സുറിയാനി പള്ളികളോടു ചേർന്നു മാത്രമല്ല കുളം ഉള്ളതു്. മുസ്ലീംപള്ളികൾക്കും അമ്പലങ്ങൾക്കും കുളം ഉണ്ടു്. അവ ലേഖനകർത്താക്കൾ കണ്ടിട്ടില്ലായിരിക്കാം. ദൈവാരാധനയ്ക്കു വരുന്നവർ മുഖം—കൈയ്—കാലുകൾ കഴുകിയൊ, കുളിച്ചൊ ശുദ്ധി വരുത്തുന്നതിനുവേണ്ടി കെട്ടപ്പെട്ടിട്ടുള്ള വയാണു് കുളങ്ങൾ. ലേഖനകർത്താക്കൾ, അമ്പലക്കുളവും മുസ്ലീംപള്ളിക്കുളവും കണ്ടിട്ടു് അവർ ക്രിസ്തീയസഭയിൽ ചേരുന്നതിനു് വെള്ളത്തിൽ സ്നാനപ്പെടുവാൻ ഉണ്ടാക്കിയിരിക്കുന്നതാണെന്നുള്ള ചരിത്രം സൃഷ്ടിക്കുമൊ എന്നു ഞാൻ സംശയിക്കുന്നു. ഡിസൻേറഴ്സിന്റെ ഇപ്രകാരമുള്ള ചില പ്രസ്താവനകൾ വായിച്ചാൽ സുറിയാനിസഭ വിശുദ്ധ സ്നാനത്തിനു് ആറും കുളവും വിലക്കിയിരിക്കുകയാണെന്നു് തോന്നിപ്പോകും. വിശുദ്ധ സ്നാനത്തിനു് ആറും കുളവും പരിശുദ്ധ ഓർത്തഡോക്സു് സുറിയാനിസഭ നിഷേധിക്കുന്നില്ല(?) എന്നാൽ ഞാൻ അവരോടു ചോദിക്കുന്നു. ആററിലൊ—കുളത്തിലൊ മാത്രമെ ക്രിസ്തീയ സ്നാനം നടത്താൻ പാടുള്ളു എന്നു് വേദപുസ്തകത്തിൽ എവിടെയെങ്കിലുംഎഴുതിയിട്ടുണ്ടൊ? പുതിയനിയമത്തിൽ വിശുദ്ധ സ്നാനം നടത്തിയതായി പറയുന്ന എല്ലാ ഭാഗത്തും , കുളത്തിലോ ആററിലോ സ്നാനപ്പെടുത്തിയതായി എഴുതിയിട്ടുണ്ടോ? പരിശുദ്ധ അപ്പോസ്തോലന്മാർ കുളത്തിലോ നദിയിലോ സ്നാനപ്പെടുത്തിയതായി പുതിയനിയമത്തിൽ ഏതെല്ലാം ഭാഗങ്ങളിൽ പറയുന്നുണ്ടു്? ഇതൊന്നും ചിന്തിക്കാതെ സുറിയാനിക്കാരുടെ പള്ളിക്കുളത്തിനു് തെററായ ധാരണകൾ പ്രഖ്യാപനം ചെയ്യുന്നതുകൊണ്ടു് എന്താണു വിശേഷം?

## 2. ഓർത്തഡോക്സ് പള്ളിയിൽ അന്യഭാഷാഭാഷണം

ഇതു ഞാൻ സീയോൻ കാഹളത്തിൽ വായിച്ചപ്പോൾ ചിരിച്ചുപോയി. ഈ പ്രഖ്യാപനംകൊണ്ടുതന്നെ, പെന്തക്കോസ്തു സമുദായത്തിൽ ചേരാതെയും അവരുടെ വിശ്വാസം സ്വീകരിക്കാതെയും അവരുടെ സാന്നിദ്ധ്യം ഇല്ലാതെയും പരിശുദ്ധാത്മനൽവരമാകുന്ന മറുഭാഷ ലഭിക്കുമെന്നാണല്ലൊ കാണുന്നതു്? പെന്തക്കൊസ്തുകാരുടെ ഭാഷയിൽ പറയുന്ന 'പരിശുദ്ധാത്മസ്നാനവും മറുഭാഷയും' ഓർത്തഡോക്സ് സുറിയാനിസഭയിൽ നിന്നാൽ കിട്ടുമെങ്കിൽ ഓർത്തഡോക്സ് സുറിയാനിസഭ വിട്ടു് പെന്തക്കോസ്തു സമൂഹത്തിൽ ചേർന്നവരെല്ലാം വിഡ്ഢികളാണു്. ഏതായാലും ആ പ്രഖ്യാപനം എനിക്കു വളരെ രസിച്ചു. സത്യക്രിസ്ത്യാനികളായ വിശ്വാസികൾ മറുഭാഷ സംസാരിക്കുന്നതോ വിശ്വാസികൾക്കു ചിലപ്പോൾ മറുഭാഷ ഉണ്ടാകും എന്നുള്ളതോ ഓർത്തഡോക്സ് സുറിയാനിസഭ നിഷേധിക്കുന്നില്ല. എന്നാൽ പെന്തക്കൊസ്തുരും അവരെപ്പോലെയുള്ളവരും കാട്ടിക്കൂട്ടുന്ന മറുഭാഷാപ്രേമം സുറിയാനിസഭയിൽ ഇല്ല. അഥവാ മറുഭാഷ പറയുന്നതെല്ലാം പരിശുദ്ധാത്മപ്രേരണ ആകണമെന്നില്ല. ആയതു് ചിലപ്പോൾ അശുദ്ധാത്മാവിന്റെ പ്രേരണയോ, ജഡപ്രേരിതമായ വികാരത്തള്ളലോ, ഹിസ്റ്റീറിയാ സുഖക്കേടോ ആകാവുന്നതാണു്. 'അധർമ്മമൂർത്തിയുടെ പ്രത്യക്ഷത ...... വ്യാജമായ സകല ശക്തിയോടും, അടയാളങ്ങളോടും, അത്ഭുതങ്ങളോടും ....... വഞ്ചനയോടുംകൂടെ ആയിരിക്കും ...... (2 തെസ്സ. 2: 10). 'മഹാസർപ്പത്തിന്റെ വായിൽനിന്നും മൃഗത്തിന്റെ വായിൽനിന്നും കള്ളപ്രവാചകന്റെ വായിൽനിന്നും മൂന്നു് അശുദ്ധാത്മാക്കൾ പുറപ്പെടുന്നതു ഞാൻ കണ്ടു ..... ദൈവത്തിന്റെ മഹാദിവസത്തിലെ യുദ്ധത്തിനു കൂട്ടിച്ചേർപ്പാൻ അത്ഭുതങ്ങൾ ചെയ്തുകൊണ്ടു് ....... പുറപ്പെടുന്ന ഭൂതാത്മാക്കൾ തന്നെ (വെളി. 6: 16: ഒ. നോ. പുറ. 7: 11–22; 8: 7; മത്താ. 7: 22). കോതമംഗലത്തുനിന്നും മൂന്നാററിലേക്കു പോകുന്ന വഴിയിൽ ഒരു വനപ്രദേശത്തു വച്ചു് യാദൃച്ഛികമായി വെടിയേററു് ഒരു സായ്പ്പ് മരിച്ചു. അതിന്റെ സമീപവാസി ഇംഗ്ലീഷ് പഠിച്ചിട്ടില്ലാത്ത ഒരാൾ അതിന്റെ ശേഷം മറുഭാഷ (ഇംഗ്ലീഷ്) പലപ്പോഴും പറയുന്നുണ്ടായിരുന്നു. ആയതു് സായ്പിന്റെ പ്രേതം കൂടിയതാണെന്നു് സ്ഥലവാസികൾ പറയുന്നു. ഒരിക്കൽ നവീകരണക്കാരുടെ ഒരു ഉണർവ്വുയോഗത്തിൽ (കൺവൻഷൻ പന്തലിൽ) പ്രസംഗത്തിനിടയിൽ എല്ലാവരും പ്രാർത്ഥനയിൽ ഇരിക്കുമ്പോൾ ആ യോഗത്തിൽ സംബന്ധിച്ചിരുന്ന ഒരു അദ്ധ്യാപകൻ എന്തോ ചിലതെല്ലാം ജല്പിക്കുകയും ഹല്ലേലൂയ്യാ പാടുകയും ചെയ്തു. അതോടുകൂടെ നവീകരണക്കാരുടെ കൺവൻഷനിലും മറുഭാഷ ഉണ്ടായതായി അവർ പ്രഖ്യാപിച്ചു. പിന്നീടു പല അവസരങ്ങളിലും അവരുടെ പ്രാർത്ഥനായോഗങ്ങളിൽ ഇദ്ദേഹം ഇപ്രകാരം ജല്പിക്കാറുണ്ടു്. ഈ അദ്ധ്യാപകൻ എന്റെ ഒരു സ്കൂളിൽ അദ്ധ്യാപകജോലിയിൽ പ്രവേശിച്ചു. കുറെ ദിവസം കഴിഞ്ഞു് ഞാൻ ആ സ്കൂളിൽ ചെന്നപ്പോൾ 'ഈ അദ്ധ്യാപകൻ ക്ലാസ്സിൽ പഠിപ്പിക്കുന്ന വേളയിൽ ചില പ്പോൾ കസേരയിൽ ഇരുന്നു് മേശയിൽ ചാരിക്കൊണ്ടു് ചില ശബ്ദങ്ങൾ പുറപ്പെടുവിക്കുന്നതായും, കുന്നുരുട്ടുന്നതായും, ദാതിൽ കുട്ടികൾ ഭയപ്പെടുന്നതായും' ഹെഡ്മാസ്റ്ററും മററു് അദ്ധ്യാപകരും എന്റെയടുക്കൽ പരാതിപ്പെട്ടു. തത്സമയം എന്റെ ഓർമ്മയിൽ വന്നതു് ലൂക്കോ. 9: 39 ആണു്. ഞാൻ ടി അദ്ധ്യാപകനെ വിളിച്ചു് കല്യാണഘൃതം നെയ്യ് സേവിക്കുവാൻ ഉപദേശിച്ചു. അതു സേവിച്ചശേഷം വളരെ ശാന്തമായി. ഇപ്രകാരം ഹിസ്റ്റീറിയാ സുഖക്കേടു് ഉള്ളവർ പൊതുയോഗങ്ങളിൽ സംബന്ധിക്കുകയും പാട്ടും കൊട്ടും കേൾക്കുകയും ചെയ്യുമ്പോൾ വല്ലാതെ ഹാൽ ഇളകുകയും മററും ചെയ്യുന്നതു സർവ്വസാധാരണമാണു്. ഇതു് അധിക

x നായർ സമുദായത്തിലെ പ്രഭുവംശജന്മാർക്കു 'കർത്താവു്' എന്ന സ്ഥാനപ്പേർ കേരളത്തിൽ പലയിടത്തുമുണ്ടു്.

# പൗരോഹിത്യപ്രവാഹം

(യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ)

ക്രിസ്തീയസഭയിലെ പൗരോഹിത്യത്തെയും അതിന്റെ പ്രവർത്തനങ്ങളെയും സംബന്ധിച്ച് തെററായ പല ധാരണകളും അക്രൈസ്തവർ മാത്രമല്ല ക്രിസ്ത്യാനികൾതന്നെയും വെച്ചുപുലർത്തുന്നുണ്ട്. ഹൈന്ദവക്ഷേത്രങ്ങളും പൂജാരികളുമായി സഹസ്രാബ്ദപഴക്കമുള്ള പാരമ്പര്യത്തിൽ കഴിഞ്ഞുപോന്നിട്ടുള്ള കേരളത്തിലാണല്ലൊ ഇൻഡ്യയിലെ പഴക്കമുള്ള ക്രിസ്ത്യാനികൾ അധിവസിക്കുന്നത്. ക്ഷേത്രം ഒരു ദേവന്റെയോ ദേവിയുടെയോ അധിവാസസ്ഥലമായിരിക്കുമെന്നും, ആ പ്രതിഷ്ഠാമൂർത്തികളുടെ പ്രസാദത്തിനുവേണ്ടി കാഴ്ചകളും വഴിപാടുകളും സമർപ്പിക്കേണ്ടതു് ആവശ്യമാണെന്നും, അവരുടെ പ്രസാദവും സന്തോഷവുമില്ലെങ്കിൽ നാടിനും നാട്ടുകാർക്കും നാശമായിരിക്കുമെന്നും കരുതപ്പെടുന്നു. ആ നിലയിൽ പൂജാരികൾക്കു വലിയൊരു സ്ഥാനമുണ്ട്. പൂജാരികൾ, ക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തികളുടെ പ്രാതിനിദ്ധ്യം വഹിക്കുന്നവരാണെന്നും, ആ വിധത്തിൽ അവർ ദേവാംശധാരികളാണെന്നും കണക്കാക്കപ്പെടുന്നു. എന്നാൽ പൂജാരികൾക്കു ക്ഷേത്രത്തിൽവരുന്ന ആരാധകന്മാരുടെ ജീവിതത്തിന്മേൽ യാതൊരു ഉത്തരവാദിത്വവുമില്ല. പൂജാരികൾക്ക് അവരുടെ ജോലിക്കുതക്ക ശമ്പളം ലഭിക്കുന്നതുകൊണ്ട്, ആ ജോലി നടത്തി ശമ്പളംപററിക്കൊള്ളണമെന്നല്ലാതെ അതിൽകൂടുതൽ ചുമതല അവരിൽ നിക്ഷിപ്തമായിട്ടില്ല. ഈ ചിന്താഗതി പ്രബലപ്പെട്ടിരിക്കുന്ന നാട്ടിലുള്ള ക്രിസ്ത്യാനികളും തങ്ങളുടെ ആരാധനാസ്ഥലത്തെക്കുറിച്ചും പുരോഹിതന്മാരെക്കുറിച്ചും ഈവിധത്തിൽ ചിന്തിച്ചുപോകുന്നതു് സ്വാഭാവികമായി കരുതാമെങ്കിലും അതു് ന്യായീകരിക്കുവാൻ നിവൃത്തിയില്ല. കാരണം ആ ചിന്ത ക്രിസ്തീയാടിസ്ഥാനപ്രമാണങ്ങൾക്കു വിപരീതമാണ്.

പള്ളികൾ ഏതെങ്കിലും മൂർത്തികളുടെ പ്രതിഷ്ഠാസ്ഥാനങ്ങളല്ല. പള്ളികൾ നമ്മുടെ കർത്താവിന്റെ ബലിയർപ്പണത്തിൽ വിശ്വാസികൾ സംബന്ധിച്ച് സ്വർഗ്ഗീയകൃപകൾ അനുഭവിക്കുന്നതിനുള്ള സ്ഥാനങ്ങളാണ്. അവ പരിശുദ്ധന്മാരുടെയൊ ശുദ്ധിമതികളുടെയൊ ബഹുമാനത്തിനും ഓർമ്മയ്ക്കുമായി സ്ഥാപിക്കുന്നതു് അവരുടെ ജീവിതാദർശങ്ങളും, മദ്ധ്യസ്ഥതാസഹായങ്ങളും അവിടെകൂടുന്ന വിശ്വാസികളുടെ ജീവിതത്തിനു സഹായകരമായിത്തീരുന്നതിനാണ്. പള്ളികൾ ഇല്ലാതിരുന്ന ആദിമനൂററാണ്ടുകളിലെ പീഡാകാലങ്ങളിലും വിശ്വാസികൾ കർത്തൃദിവസത്തിൽ ഒരുമിച്ചുകൂടുകയും വിശുദ്ധബലിയിൽ പങ്കുകൊണ്ട് ജീവശക്തി പ്രാപിക്കുകയും ചെയ്തിരുന്നു. എന്നാൽ അന്നു പള്ളികൾ ഇല്ലായിരുന്നെങ്കിലും മേൽപട്ടക്കാരും പട്ടക്കാരും ഉണ്ടായിരുന്നുവെന്നും സഭ നിലനിന്നിരുന്നുവെന്നുമുള്ളതു് ശ്രദ്ധാർഹമാണ്. അപ്പസ്തോലന്മാരെല്ലാവരും മേല്പട്ടക്കാരുടെ സ്ഥാനമുള്ളവരും, മൂപ്പന്മാരെന്നു പറയപ്പെടുന്നവർ പട്ടക്കാരുടെ സ്ഥാനമുള്ളവരും, ശുശ്രൂഷകന്മാർ ശെമ്മാശന്മാരുടെ സ്ഥാനമുള്ളവരും ആയിരുന്നതുകൊണ്ട് സഭയുടെ ഭരണക്രമവും, കൂദാശാപരമായ ഘടനയും അഭംഗം സുരക്ഷിതമായിരുന്നു. അവ പീഡകൊണ്ടോ പണക്കുറവുകൊണ്ടോ താറുമാറായില്ല. പള്ളികൾ ഉണ്ടായിത്തുടങ്ങിയ കാലങ്ങളിലും അവ സ്വതന്ത്രസ്ഥാപനങ്ങളായിട്ടല്ല സഭയ്ക്കുവേണ്ടിയ സ്ഥാപനങ്ങളായിട്ടാണ് ആരംഭിച്ചതു്. അതുപോലെ മേല്പട്ടക്കാരും, പട്ടക്കാരും, ശെമ്മാശ്ശന്മാരും സഭയുടെ ഔദ്യോഗികസ്ഥാനികളായിട്ടാണ് കരുതപ്പെടുന്നതു്. അവർ കർമ്മംനടത്തി പ്രതിഫലം പററുന്നതുകൊണ്ടുമാത്രം ചുമതല ഒഴിഞ്ഞവരായി കരുതപ്പെട്ടിരുന്നില്ല. നേരെമറിച്ച് അവർ വിശ്വാസികളുടെ ജീവിതത്തോടു ബന്ധപ്പെട്ടവരും ഉത്തരവാദപ്പെട്ടവരും ആയിരുന്നു. വൈദികരും ജനങ്ങളും തമ്മിലുള്ള ബന്ധം പലവിധത്തിൽ ഉദാഹരിക്കാം. a) പിതാക്കന്മാരും മക്കളും, b) അദ്ധ്യാപകരും അദ്ധ്യേതാക്കളും, c) വൈദ്യന്മാരും രോഗികളും, d) ഇടയന്മാരും ആടുകളും, e) കലവറക്കാരും ഭക്ഷണത്തിനിരിക്കുന്നവരും, f) ഉദ്യോഗസ്ഥന്മാരും പ്രജകളും എന്നിങ്ങനെ അനേകം ഉദാഹരണങ്ങൾ പറയുവാനുണ്ട്. അക്രൈസ്തവനായ പുരോഹിതൻ കർമ്മങ്ങൾ നടത്തുന്നതു് അയാളുടെ വ്യക്തിപരമായ നിലപാടിലാണെങ്കിൽ ക്രിസ്തീയപുരോഹിതൻ കർമ്മങ്ങൾ നടത്തുന്നതു് കർത്താവിൽനിന്നു ശ്ലീഹന്മാർക്കും. ശ്ലീഹന്മാരിൽനിന്നു് അവരുടെ പിൻഗാമികൾക്കും ലഭിച്ചിട്ടുള്ള അഭംഗമായ കൈവെപ്പിന്റെ നൽവരത്താലും, തൻമൂലം സഭയുടെ പ്രതിനിധിയും വക്താവും എന്ന നില പാലിക്കുന്നതിനാലും ആണ് എന്ന് അനേകരും മനസ്സിലാക്കുന്നില്ല.

---

വും സ്ത്രീകളിൽ ആണ്. മറുഭാഷ പറയുന്ന എന്നു പറയുന്നവരുടെ യോഗസ്ഥലങ്ങളിൽ ചെന്നാൽ ഈ രീതി ധാരാളം കാണാവുന്നതാകുന്നു. ഇതെല്ലാം പരിശുദ്ധാത്മ പ്രേരണയാണെന്നുള്ള ജല്പനം വളരെ വിചിത്രമാണ്. ഇതിനെല്ലാം ചില പ്രാദേശിക സ്വഭാവങ്ങളും ഉണ്ട്. 'സീയോൻ കാഹളം' 9—ാം ജൂൺ ലക്കത്തിൽ കാണുന്ന 'ഓർത്തഡോക്സ്പള്ളിയിൽ അന്യഭാഷാഭാഷണം' എന്നുള്ള പ്രഖ്യാപനം തെററായിട്ടുള്ളതാണ്. അതിൽ പറയുന്ന മി. സി. ജെ. ചെറിയാൻ മാവേലിക്കര സുവിശേഷാലയത്തിൽ നടത്തിയ എന്റെ ബൈബിൾ ക്ലാസ്സിൽ സംബന്ധിച്ചിരുന്നു. പെന്തക്കോസ്തുർ അദ്ദേഹത്തെക്കുറിച്ചു തെററായ പ്രചരണങ്ങൾ നടത്തുന്ന സംഗതി വിശദമായി എന്നെ ഗ്രഹിപ്പിച്ചു. പള്ളിയിൽ പെന്തിക്കൊസ്തിദിവസത്തിൽ എല്ലാവരും പരിശുദ്ധാത്മശക്തിക്കായി മുട്ടിന്മേൽ നിന്നുകൊണ്ട് തലകുനിച്ച് കുറിയേലായിസ്സോൻ എന്ന് നേരിയ സ്വരത്തിൽ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ 'വെടിപ്പാകുവിൻ' എന്ന് മലയാളത്തിൽ മി. ചെറിയാൻ ഉച്ചത്തിൽ പറയുക മാത്രമാണ് ചെയ്തതു് എന്നും മററും എന്നോടു പറഞ്ഞു. ഞങ്ങൾ സംസാരിച്ച് കുറെ ദിവസങ്ങൾ കഴിഞ്ഞ് എനിക്കു കിട്ടിയ 'സീയോൻ കാഹള'ത്തിൽ ടി സംഗതിയുടെ തെററായ പ്രഖ്യാപനം കണ്ടപ്പോൾ പെന്തക്കൊസ്തുരുടെ പ്രഖ്യാപനങ്ങളിൽ പലതും ഇത്തരത്തിൽ ഉള്ളതാണല്ലൊ എന്ന് ഞാൻ ഓർത്തുപോയി.

———0———

വൈദികർ മാന്ത്രികശക്തിയുള്ള ദേവാംശധാരികളൊ, അഥവാ അർദ്ധദൈവങ്ങളൊ അല്ല. കേവലം കൂലിക്കുവേണ്ടിപണിയെടുക്കുന്നതരം ഉത്തരവാദിത്വമില്ലാത്തവരും അല്ല. ആർക്കും സ്വയമായി പുരോഹിതനാകുവാൻ നിവൃത്തിയില്ല. സ്വയമായി പൊതുവായ ആത്മികവരങ്ങളിൽ ശക്തിപ്രാപിക്കുന്നതിനു് ആർക്കും തടസ്സമില്ല. കാരണം മാമോദീസ്സായും മൂറോനഭിഷേകവുംമൂലം എല്ലാ വിശ്വാസികളും പരിശുദ്ധാത്മാവിനെ പ്രാപിച്ചവരാണു്. അതുകൊണ്ടു് ഏലിയായെപ്പോലെ പ്രാർത്ഥനാശക്തി പ്രാപിപ്പാനും, ഏലിശായെപ്പോലെ അത്ഭുതശക്തി ചെയ്‌വാനും ആത്മനിറവുള്ളവരെക്കൊണ്ടു് സാധിക്കും. എന്നാൽ പൗരോഹിത്യമെന്നുള്ളതിനെ ആത്മനിറവെന്ന അർത്ഥത്തിലല്ല ചിന്തിക്കേണ്ടതു്. ആത്മനിറവു പ്രാപിക്കുവാൻ അദ്ധ്വാനിക്കുന്ന ഏതൊരാൾക്കും —വൈദികനായാലും അവൈദികനായാലും— അതു ലഭിക്കും. എന്നാൽ പൗരോഹിത്യമെന്നുള്ളതു് കർത്താവു് വ്യവസ്ഥപ്പെടുത്തിയിട്ടുള്ള പ്രത്യേക മാർഗ്ഗത്തിൽക്കൂടിയേ ലഭിക്കയുള്ളൂ. പൗരോഹിത്യം ഇല്ലാത്ത ഒരിടത്തുനിന്നു് അതു ലഭിക്കുവാൻ മാർഗ്ഗമില്ല. പൗരോഹിത്യം ഇല്ലാത്ത ഒരാൾ ഒരു കൂദാശ നടത്തിയാൽ അതിൽ യാതൊന്നും സംഭവിക്കുന്നില്ല. ശുശ്രൂഷാക്രമങ്ങൾ ഒത്തിരുന്നാലും, വേഷവിധാനങ്ങൾ മോടിയായിരുന്നാലും, വിശ്വാസം ശരിപ്പെട്ടിരുന്നാലും, കാർമ്മികനു് അപ്പസ്തോലിക കൈവെപ്പില്ലാത്തവരെ പട്ടക്കാരായി വിചാരിച്ചു് അവരോടുകൂടെ കൂടുവാനും ശുശ്രൂഷകൾ നടത്തിക്കുവാനും തക്കവണ്ണം ചില ഓർത്തഡോക്സ്‌സഭാംഗങ്ങൾക്കു പ്രയാസമില്ലെങ്കിൽ ഇന്നത്തെ ഓർത്തഡോക്സ് സമുദായം എത്രമാത്രം അധഃപതിച്ചുപോയിരിക്കുന്നു എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു. കത്തിക്കൊണ്ടിരിക്കുന്ന വിളക്കിൽനിന്നു മററു് ആവശ്യങ്ങൾക്കായി അഗ്നി പകർത്തിക്കൊണ്ടിരിക്കുന്നതുപോലെ പൗരോഹിത്യത്തിന്റെ ആത്മികപ്രവർത്തനവും പ്രവാഹവും എത്രവേണമെങ്കിലും വർദ്ധിപ്പിക്കാം. ഒരിടത്തുനിന്നു് എടുക്കുന്നതുമൂലം അവിടെ കുറയുന്ന ഒരനുഭവം ഇതിനു് ഉണ്ടാകുന്നില്ല.

മാമോദീസാ മുങ്ങിയ ആളിൽ അയാളുടെ മാമോദീസാ എന്നേക്കും സ്ഥിതിചെയ്യുന്നതുപോലെ, പൗരോഹിത്യം പ്രാപിച്ച ഒരാളിൽ അതു് എന്നേക്കും സ്ഥിതിചെയ്യുന്നു എന്നു സഭ പഠിപ്പിക്കുന്നു. മനുഷ്യപ്രകാരം നോക്കുമ്പോൾ ഒരാൾ മറെറാരാൾക്കു് ഒരു അധികാരം കൊടുത്തിട്ടു് അവർ തമ്മിൽ ഇഷ്ടമില്ലാതെവരുമ്പോൾ കൊടുത്തതു പിൻവലിക്കാം. എന്നാൽ ആത്മികസ്ഥാനങ്ങൾ പിൻവലിക്കുന്ന ഒരു പദ്ധതി ക്രിസ്തീയസഭയിൽ ഇല്ല. ഉണ്ടായിരുന്നെങ്കിൽ, മാമോദീസാ കൊടുക്കുവാൻ അധികാരമുള്ള പട്ടക്കാരനു് ആരോടെങ്കിലും വിരോധമുണ്ടെങ്കിൽ അയാളുടെ മാമോദീസാ പിൻവലിച്ചു് പുറജാതിക്കാരനാക്കിത്തീർക്കാമായിരുന്നു. വിവാഹങ്ങൾ ഒക്കെ ആവശ്യക്കാരുടെ അപേക്ഷയനുസരിച്ചു് പിൻവലിക്കാമായിരുന്നു. നടപടിദോഷമുള്ള അനേകം പട്ടക്കാരെയും, ആ പൗരോഹിത്യജോലി വേണ്ടെന്നു് ആഗ്രഹിക്കുന്ന അനേകം പട്ടക്കാരെയും പഴയപടി അത്മായക്കാരാക്കിതീർക്കാമായിരുന്നു. അതു സാദ്ധ്യമല്ലാത്തതു്, കൊടുക്കുന്ന ആളിനു് എടുക്കുകയും ചെയ്യാം എന്ന തത്വം പരിശുദ്ധ റൂഹായുടെ വ്യാപാരത്തിൽ ഇല്ലാത്തതുകൊണ്ടാണു്. എന്തെന്നാൽ, കൊടുക്കുക എന്ന പ്രവൃത്തി ചെയ്യുന്നതു് വ്യക്തികളല്ല പരിശുദ്ധ റൂഹായാണു്. അതുകൊണ്ടു് തിരിച്ചെടുക്കുക എന്ന പ്രവൃത്തിയും ചെയ്യേണ്ടതു പരിശുദ്ധ റൂഹായാണു്. വ്യക്തികളുടെ ഇഷ്ടാനിഷ്ടങ്ങളുടെ അടിമയായി പരിശുദ്ധ റൂഹായെ അധഃപ്പതിപ്പിക്കുവാൻ സാദ്ധ്യമല്ലല്ലൊ.

പൗരോഹിത്യദാനങ്ങളുടെ പ്രവാഹത്തെക്കുറിച്ചു് എല്ലാ കാതോലികസഭകൾക്കും നിശ്ചിതമായ ഉപദേശസംഹിതയുണ്ടു്.

A. പൗരോഹിത്യവരം മൂന്നാണു്. മേല്പട്ടക്കാരൻ, പട്ടക്കാരൻ, ശെമ്മാശ്ശൻ. ഓരോന്നിനും അധികാരവ്യാപ്തി അനുസരിച്ചു് അവാന്തരവിഭാഗങ്ങൾ ഉണ്ടെങ്കിലും വരത്തിൽ വ്യത്യാസമില്ല. അതായതു് മേല്പട്ടക്കാർ പലവിധ അധികാരസ്ഥാനങ്ങളിൽ ഉണ്ടായിരിക്കാമെങ്കിലും വരത്തിൽ (grace) അവർ തുല്യരാണു്. പട്ടക്കാരിൽ കശീശന്മാർ, കോറെപ്പിസ്കോപ്പന്മാർ എന്നീ സ്ഥാനികൾ ഉണ്ടെങ്കിലും വരത്തിൽ അവർ തുല്യരാണു്. അതുപോലെശെമ്മാശ്ശന്മാരും. പട്ടത്വത്തിന്റേതായ മൂന്നു നൽവരങ്ങൾ ഉണ്ടെന്നുള്ളതു് ഒരു Theological Fact ആണു്. എന്നാൽ അവ ഓരോന്നിലുമുള്ള അവാന്തരവിഭാഗങ്ങൾ ഭരണക്രമത്തിനുവേണ്ടി കാലക്രമേണ സഭയിൽ ഉണ്ടായ വികസനങ്ങളാണു്. ഒരു സഭ എത്ര വലുതോ ചെറുതോ ആയാലും ഒരു മേല്പട്ടക്കാരനെങ്കിലും ഇല്ലെങ്കിൽ അതു സഭയാകയില്ല.

B. പൗരോഹിത്യപ്രവാഹം എന്നു് ഇവിടെ ഉദ്ദേശിക്കുന്നതിൽ പൗരോഹിത്യത്തിന്റെ ഒഴുക്കിനെയും പൗരോഹിത്യംകൊണ്ടുള്ള ഒഴുക്കിനെയും ഉദ്ദേശിക്കുന്നു. ശെമ്മാശ്ശന്മാർ ശുശ്രൂഷിക്കുന്നവരാണു്. അവർക്കു ഭരമേല്പി

ക്കപ്പെട്ട ജോലിക്കായി വേർതിരിക്കപ്പെട്ടിരിക്കയാൽ അവരിൽനിന്നു് ആത്മികവരങ്ങൾ ഒഴുകേണ്ട ആവശ്യമില്ല. അതു് ഉദ്ദേശിക്കപ്പെട്ടിട്ടുമില്ല. വൈദികർ കാർമ്മികരാണു്. അവർ മാമോദീസാ, കുർബ്ബാന, കുമ്പസാരം, വിവാഹം, തൈലാഭിഷേകം ഇവ നടത്തുമ്പോൾ അതതിനുള്ള കൃപകൾ അർഹിക്കുന്നവരിലേക്കു് ഒഴുകുന്നു. അർഹതയുള്ളവരിലേക്കു കൊടുക്കുവാനും അനർഹരായവർക്കു കൊടുക്കാതിരിക്കുവാനും വൈദികർക്കു് അധികാരവും സ്വാതന്ത്ര്യവുമുണ്ടു്. മേല്പട്ടക്കാർക്കു്, വൈദികർ ചെയ്യുന്ന സംഗതികൾക്കും പുറമെ, പൗരോഹിത്യത്തെ ഒഴുക്കിക്കൊടുക്കുന്നതിനുള്ള അധികാരവുംകൂടി ഉണ്ടു്. ഒരു മേല്പട്ടക്കാരൻ കുർബ്ബാന ചെല്ലുമ്പോൾ അദ്ദേഹത്തിലുള്ള കശീശാസ്ഥാനം അതിൽ പ്രവർത്തിക്കേണ്ട ആവശ്യമേയുള്ളു. എന്നാൽ അദ്ദേഹം പട്ടംകൊടയോ, പള്ളിക്കൂദാശയോ നടത്തുമ്പോൾ അദ്ദേഹത്തിലുള്ള മേല്പട്ടസ്ഥാനമാണു് അവിടെ പ്രവർത്തനം നടത്തുന്നതു്.

C. നിറഞ്ഞിരിക്കുന്ന ഒരു പാത്രത്തിലേക്കു വീണ്ടും ഒഴിക്കുമ്പോൾ അതിന്റെ ഘനമാനം വർദ്ധിക്കാത്തതുപോലെ മാമോദീസാ പ്രാപിച്ച ഒരുവനെ വീണ്ടും മാമോദീസാ മുക്കിയാൽ ആ ആൾക്കു കൂടുതലായി ഒന്നും ലഭിക്കുന്നില്ല. കൈവെപ്പുള്ള ഒരാളിനു് അതേ കൈവെപ്പുതന്നെ രണ്ടാമതും കൊടുത്താൽ ആ ആളിലേക്കു് അതു പ്രവേശിക്കയില്ല, എന്നാൽ ശെമ്മാശ്ശന്റെ കൈവെപ്പുള്ള ഒരാളിലേക്കു കശീശാസ്ഥാനത്തിന്റെ കൈവെപ്പു കൊടുത്താൽ അയാളിലേക്കു പ്രവേശിക്കയും അയാൾ കശീശായായിത്തീരുകയും ചെയ്യും. കശീശാസ്ഥാനത്തിന്റെ കൈവെപ്പുള്ള ഒരാളിലേക്കു മേല്പട്ടസ്ഥാനത്തിന്റെ കൈവെപ്പു കൊടുത്താൽ ആ സ്ഥാനി മേല്പട്ടക്കാരനായിത്തീരും. മേൽപട്ടസ്ഥാനികളിൽ പലരും കൂടുതൽ അധികാരം വഹിക്കുന്നതു് പിന്നീടു കൈവെപ്പു പ്രാപിച്ചിട്ടല്ല, ആ അധികാരം മററുള്ളവർ സമ്മതിച്ചുകൊടുക്കുന്നു എന്നുള്ളതിന്റെ ലക്ഷണങ്ങൾ ക്രിയകൾ മുഖേന നടത്തുന്നതുകൊണ്ടാണു്. അതുകൊണ്ടു് മാമോദീസാ, മൂറോൻ, പട്ടത്വം എന്നീ ആവർത്തനം പാടില്ലാത്ത കൂദാശകൾ കൈകാര്യം ചെയ്യുന്നതു് എത്രയോ ശ്രദ്ധയോടും കരുതലോടുംകൂടി വേണ്ടിയിരിക്കുന്നു.

D. ശെമ്മാശ്ശൻ നൽവരം പ്രാപിക്കുന്നതു് മേൽപട്ടക്കാരിൽനിന്നാണു്. കശീശായും അപ്രകാരംതന്നെ. കാരണം കൈവെപ്പു കൊടുക്കുന്നതിനുള്ള ഉറവ മേൽപട്ടക്കാരിൽ സ്ഥിതിചെയ്യുന്നു. ഒരു കശീശായിൽനിന്നു കൈവെപ്പിന്റെ ഉറവ ഒഴുകുന്നില്ല. മേൽപട്ടക്കാരൻ കൈവെപ്പു് പ്രാപിക്കുന്നതു് രണ്ടോ മൂന്നോ മേൽപട്ടക്കാരിൽനിന്നാണു്. അഥവാ സുന്നഹദോസിൽനിന്നാണു്. സുന്നഹദോസിൽ നേതൃത്വം വഹിക്കുന്നതു് അതതു സഭകളുടെ തലവന്മാരോ, അതതു പ്രാദേശികവിഭാഗത്തിന്റെ തലവനോ ആകാം. ഒരു സഭ സത്യവിശ്വാസത്തിൽ നിലനിൽക്കുകയും അതിനു ഒരു മെത്രാപ്പോലീത്താ മാത്രം ഉണ്ടായിരിക്കുകയും ചെയ്താലും അദ്ദേഹത്തിനു് വേറൊരു മെത്രാനെ പട്ടംകെട്ടുവാൻ അധികാരം ഉണ്ടായിരിക്കും. ആ മെത്രാന്റെ സ്ഥാനത്തിനു യാതൊരു ന്യൂനതയും ഉണ്ടായിരിക്കയില്ല. ആ മെത്രാപ്പോലീത്താ മൂറോൻ കൂദാശ ചെയ്താൽ അതിനും യാതൊരു ന്യൂനതയും പറയുക സാദ്ധ്യമല്ല. നാം ഉൾപ്പെട്ട എല്ലാ എപ്പിസ്കോപ്പൽസഭകളിലും ഇങ്ങനെതന്നെയാണു്. എന്നാൽ സഭയിലെ എല്ലാ കശീശന്മാരും കൂടിയാലും ഒരു മേൽപട്ടക്കാരനെ പട്ടം കെട്ടുവാൻ നിവൃത്തിയില്ല. പല മെത്രാന്മാർ ഒരു സഭയിൽ ഉള്ളപ്പോൾ അതിന്റെ ഭരണസംബന്ധമായ ഐക്യതയ്ക്കുവേണ്ടിയാണു് അതിന്റെ തലവൻ അതിലെ മെത്രാന്മാരെ പട്ടംകെട്ടുന്നതു്. അല്ലാതെ അതു് വിശ്വാസസംബന്ധമായ ഒരു കാര്യമായതുകൊണ്ടല്ല. പല മെത്രാന്മാരുള്ള ഒരു സഭയിൽ ഒരു മെത്രാപ്പോലീത്താ സ്വമേധയാ ഒരു മെത്രാനെ വാഴിച്ചാൽ അതിനു പൊതുസമ്മതി ഇല്ലെന്നല്ലാതെ, വാഴിക്കപ്പെട്ട ആളിനു പട്ടം ലഭിക്കാതിരിക്കയില്ല. യാക്കോബുബുർദ്ദാനായാൽ പുനരുദ്ധരിക്കപ്പെട്ട സത്യവിശ്വാസത്തോടുചേർന്നുനില്ക്കുന്ന നാം ഉൾപ്പെട്ട സഭകളിലെല്ലാം യാക്കോബുബുർദ്ദാനാ എന്ന മെത്രാനിൽനിന്നു ലഭിച്ച കൈവെപ്പു മാത്രമാണു് ഇന്നുള്ളതു്. മലങ്കരസഭാഭരണം നടത്തിയിട്ടുള്ള പല മെത്രാന്മാരും അവരുടെ മുൻഗാമികളാൽ ഒററയ്ക്കാണു് വാഴിക്കപ്പെട്ടിട്ടുള്ളതു്. വിദേശത്തുനിന്നു് ഇവിടെ വന്നിട്ടുള്ള പല മെത്രാപ്പോലീത്തന്മാരും ഒററയ്ക്കു മലങ്കരസഭയുടെ ആവശ്യത്തിലേക്കു മെത്രാന്മാരെ വാഴിച്ചിട്ടുണ്ടു്. അവർക്കാർക്കെങ്കിലും കുറവുള്ളതായി ഇന്നുവരെയും ആരും പറഞ്ഞിട്ടില്ല. അതുകൊണ്ടു് പൗരോഹിത്യത്തിന്റെ ഉറവ മേൽപട്ടക്കാരിൽ സ്ഥിതിചെയ്യുന്നു. മേൽപട്ടക്കാരനായ ഒരാൾക്കു പിന്നീടു കൂടുതൽ അധികാരങ്ങൾക്കു കൈവെപ്പു വേറെ പ്രാപിക്കേണ്ട ആവശ്യമില്ല. അംഗീകരണപ്രാർത്ഥനകൾ മതിയാകും. ഒരു കശീശായെ മെത്രാനാക്കുകയൊ, കാതോലി

FOR FAVOURS RECEIVED







— .Thampy, Mulakkuza. —

Alice P. Abraham, Saudi Arabia.

ക്കായാക്കുകയൊ, പാത്രിയക്കീസാക്കുകയൊ ചെയ്യേണ്ടി വരുമ്പോഠം അതിനു പട്ടംകൊട എന്നു പറയും. കാരണം അവിടെ മേൽപട്ടത്തിന്റെ കൈവെപ്പു കൊടുക്കുന്നു. എന്നാൽ ഒരു മെത്രാനെ കാതോലിക്കായാക്കുകയോ പാത്രിയക്കീസാക്കുകയോ ചെയ്യുമ്പോഠം അതിനു പട്ടംകൊട എന്നു പറയുകയില്ല. അങ്ങനെ പറയുന്നതു തെററാണ്. കാരണം അവിടെ കൈവെപ്പു കൊടുക്കുന്നില്ല. ആ ആളിൽ കൈവെപ്പുണ്ട്. പൊതു അംഗീകരണം പ്രാർത്ഥനയോടും ചടങ്ങുകളോടുംകൂടെ നടത്തുക മാത്രമാണു ചെയ്യുന്നതു്.

ഒരു കശീശാസ്ഥ റമ്പാൻസ്ഥാനം കൊടുക്കുമ്പോഠം അതിനു പട്ടംകൊട എന്നു പറയുന്നതു് അജ്ഞതയാണ്. സന്യാസവേഷം (എസ്കീമോ) കൊടുക്കുന്നതേയുള്ളു. ഒരു അത്മായക്കാരനും, ശെമ്മാശനും ഇതുപോലെ സന്യാസവേഷം കൊടുക്കാം. അതൊന്നും കൈവെപ്പല്ല. ശെമ്മാശുസ്ഥാനമുള്ള ഒരു റമ്പാൻ കശീശാപട്ടം വാങ്ങിയെങ്കിലേ കശീശാ ആകയുള്ളു, കുർബ്ബാന ചൊല്ലുവാൻ പാടുള്ളു. ഒരുവനു് റമ്പാൻസ്ഥാനം കൊടുക്കുന്നതു് ആശ്രമാധിപന്റെ ജോലിയാണ്. മെത്രാനെന്നുള്ള നിലയിൽ ചെയ്യുന്നതല്ല. ഇക്കാലത്തു് മെത്രാന്മാർ അതു ചെയ്യുന്നതു് അവർ ദയറായക്കാരും കൂടിയായതുകൊണ്ടാണ്. മെത്രാന്മാർ മസ്നപ്സാ ധരിക്കുന്നതും റമ്പാന്റെ വേഷമായിട്ടാണ്. കൈവെപ്പിന്റെ ചിഹ്നം മസ്നപ്സായല്ല, അതിന്റെ ഉള്ളിൽ ധരിച്ചിരിക്കേണ്ടിയ വട്ടത്തൊപ്പിയാണ്. പട്ടക്കാരും മേൽപട്ടക്കാരും ഈ വട്ടത്തൊപ്പി ധരിക്കുന്നു.

ഒരു പട്ടക്കാരനോ മേൽപട്ടക്കാരനോ സന്മാർഗ്ഗത്തിനൊ വിശ്വാസത്തിനൊ എതിരായി പ്രവർത്തിക്കുകയും അതിനുള്ള തെളിവുകഠം ഉണ്ടാകുകയും ചെയ്യല്ലാതെ അദ്ദേഹത്തെ മുടക്കുവാൻ പാടുള്ളതല്ല. കൊടുത്ത പട്ടം എടുക്കുക എന്നതല്ല മുടക്കിൽ അടങ്ങിയിരിക്കുന്നതു്. കൊടുത്തതു് എടുക്കാൻ സാദ്ധ്യമല്ലല്ലൊ. 'കൂദാശകഠം അനുഷ്ഠിക്കരുതു്'' എന്ന ഒരു ശിക്ഷ കുററംചെയ്ത പട്ടക്കാരനു കൊടുക്കുന്നതാണു മുടക്കു്. അതു് അദ്ദേഹം അനുസരിക്കേണ്ടതും മററുള്ളവർ അദ്ദേഹത്തിൽനിന്നു കൂദാശകഠം സ്വീകരിച്ചുകൂടാത്തതും അച്ചടക്കത്തിനു് ആവശ്യമാണ്.

'കൊല ചെയ്യരുതു്'' എന്നു് ആകുന്നെങ്കിലും കല്പന കൊടുക്കുന്നതുകൊണ്ടു് കൊല്ലുവാനുള്ള കഴിവു് ആ ആളിൽനിന്നു നഷ്ടപ്പെടുന്നില്ലല്ലൊ. 'കൂദാശകഠം അനുഷ്ഠിക്കരുതു്'' എന്ന നിരോധനം കൊടുത്താൽ അതിനുള്ള കഴിവു് ആ പട്ടക്കാരനിൽനിന്നു നഷ്ടപ്പെടുന്നു എന്നു് അർത്ഥമാകുന്നില്ല. നമ്മുടെ സുന്നഹദോസുകളാൽ തള്ളപ്പെട്ട നെസ്തോറിയർ, കൽക്കദോന്യർ മുതലായവരുടെ കൈവെപ്പിനെയും കൂദാശകളെയും സാധുത്വമുള്ളവയായി പരിഗണിക്കണം എന്നു നമ്മുടെ കാനോൻ അനുശാസിക്കുന്നതു് ഈ തത്വത്തിലാണ്. അതായതു് അവരുടെ പൗരോഹിത്യത്തിന്റെ പ്രവാഹശക്തി നഷ്ടപ്പെടുവാൻ അവരുടെ ബഹിഷ്ക്കരണം കാരണമായിത്തീർന്നിട്ടില്ലെന്നുള്ളതാണ്.

ഓർത്തഡോക്സ്സഭകളിൽ യാതൊരു സ്ഥാനികളും അപ്രമാദിത്വം ഉള്ളതായി കേട്ടിട്ടില്ല. ഏതെങ്കിലും സ്ഥാനികളുടെ ഇഷ്ടാനിഷ്ടങ്ങളിന്മേൽ ആശ്രയിച്ചല്ല സഭ ഇരിക്കേണ്ടതും. സഭയുടെ വിശ്വാസത്തിനു ചില അടിസ്ഥാനതത്വങ്ങഠം ഉണ്ട്. അതു മാററുവാൻ യാതൊരു സ്ഥാനികളും അധികാരമില്ല. തക്കവിഷയങ്ങഠം ഉണ്ടാകുമ്പോഠം സുന്നഹദോസുകഠംകൂടി തീരുമാനം എടുക്കുന്ന പതിവാണ് പിതാക്കന്മാർ സ്വീകരിച്ചിട്ടുള്ളതു്. ഉന്നതസ്ഥാനികഠം തെററു പഠിപ്പിച്ചാൽ അവരെ അധികാരത്തിൽനിന്നിറക്കുവാൻ വ്യവസ്ഥകളുണ്ട്. നെസ്തോർ, പൗലെ, ലേയോൻ എന്നീ സഭാതലവന്മാർ തെററു പഠിപ്പിച്ചപ്പോഠം അതിനെ പൊതുസഭ നിഷേധിച്ചതു ന്യായമായിരുന്നു. സഭയെക്കാഠം വലുതല്ല സഭയുടെ ഭരണകർത്താക്കഠം. സഭയുടെ ഉടമസ്ഥനും സാക്ഷാൽ തലവനും യേശുക്രിസ്തുവാണ് എന്നു വി. പൗലോസ് കൽപിച്ചിട്ടുണ്ട്. സഭകളുടെ പ്രാദേശികത്വത്തിന്റെ നിലനിൽപിനായും ഭരണക്രമീകരണത്തിനായും ചെയ്യുന്ന കാര്യങ്ങഠം വിശ്വാസസത്യങ്ങളോടു തുല്യമായി ചിലർ ചിന്തിക്കാറുണ്ട്! ആ ചിന്തയുടെ പ്രത്യാഘാതമായി മത്സരങ്ങളും കുഴപ്പങ്ങളും ധാരാളം ഉണ്ടായിട്ടുള്ളതായി ചരിത്രം സാക്ഷിക്കുന്നു. സഭയിലെ യാതൊരു സ്ഥാനികളും അർദ്ധദൈവങ്ങളോ ദൈവാവതാരങ്ങളോ അല്ല. ദൈവികമായ ചുമതലകഠം നിർവ്വഹിക്കാൻ പൗരോഹിത്യനൽവരംവഴിയായി നിയമിക്കപ്പെട്ടിട്ടുള്ളവരാണ്. ഔദ്യോഗികനിലവിട്ടും സഭയുടെ പ്രമാണങ്ങഠംക്കു വിരുദ്ധമായും ആരും പ്രവർത്തിച്ചുകൂടാത്തതാണ്.

പൗരോഹിത്യത്തിന്റെ പ്രവാഹശക്തികൊണ്ടാണ് ആദിമനൂററാണ്ടുമുതൽ ഇന്നയോളം സഭ നിലനിന്നുപോന്നിട്ടുള്ളതു്. ത്രിത്വത്തിലുള്ള വിശ്വാസം, സഭയിലും കൂദാശകളിലും പൗരോഹിത്യത്തിലുമുള്ള വിശ്വാസം ഇവ നഷ്ടപ്പെട്ടിട്ടില്ലാത്ത സഭകളിൽ ഇതു് ഒഴുകിക്കൊണ്ടിരിക്കുന്നു. ഇതിന്റെ ഒഴുക്കിൽനിന്നു മാറിനില്ക്കുന്നവക്കും, ഇതിനെ ആവശ്യമായി കരുതാത്തവക്കും ഇതിന്റെ ഗുണാനുഭവങ്ങഠം ലഭിക്കുന്നതല്ല, 'നിങ്ങളെ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു' എന്നു കൽപിച്ചിരിക്കുന്നതുപോലെ കർത്താവിന്റെ പ്രാതിനിധ്യത്തിൽക്കൂടിയല്ലാതെ ഒരു മേല്പട്ടക്കാരനും പട്ടക്കാരനും സ്വന്തമായ വ്യക്തിത്വത്തിൽ യാതൊന്നും കൂദാശാപരമായി സാധിക്കുവാനില്ല. അപ്പസ്തോലികകൈവെപ്പിന്റെ നിലനില്പിനെക്കുറിച്ചു ബോദ്ധ്യമുള്ള യാതൊരു ഓർത്തഡോക്സുകാരനും, കൈവെപ്പില്ലാത്ത സമൂഹങ്ങളുമായി സംസർഗ്ഗം ചെയ്വാൻ സ്വപ്നേപി വിചാരിക്കയില്ല.

---

''ഇൻഡ്യയും ചുററുമുള്ള എല്ലാ പ്രദേശങ്ങളും ..... യഹൂദാ തോമ്മായിൽനിന്നും ശ്ലൈഹികപൗരോഹിത്യത്തിന്റെ കൈവെപ്പു സ്വീകരിച്ചു'' —ബാർ എബ്രായ

# പരാക്രമശാലിയായ വിശ്വാസി (ന്യായാധിപന്മാർ 6: 7)

(മിസ്സ് അന്നമ്മ വറുഗീസ്)

അനേകനൂററാണ്ടുകൾക്കപ്പുറം നടന്ന ഈ സംഭവകഥ അധുനാതന സഭയ്ക്ക് യോജിച്ച ഒന്നുതന്നെയാണ്. ഇക്കാലത്തു പരാക്രമം വർദ്ധിക്കയും വിശ്വാസം ക്ഷയിക്കയും ചെയ്യുന്നതിനാൽ ക്രിസ്ത്യാനികളും അക്രൈസ്തവരും തമ്മിൽ വലിയ വ്യത്യാസമൊന്നുമില്ല എന്നു പറയേണ്ടിയിരിക്കുന്നു. മനുഷ്യർ സ്വയംസ്നേഹികളും ദൈവവിദ്വേഷികളും അധർമ്മമൂർത്തികളുമായിത്തീർന്നിട്ട് ഭൂലോകത്തിൽനിന്നും സമാധാനം അപ്രത്യക്ഷമാകുന്നതിനുള്ള ലക്ഷണങ്ങൾ നാം കണ്ടുവരികയാണല്ലോ. ശത്രു പ്രബലപ്പെടുന്നതിനു കാലതാമസമില്ല. വിശുദ്ധ ജനം ദൈവകൽപന നിരസിക്കയും സ്വന്തവഴികളിൽ നടക്കുകയും ചെയ്യതോടെ അമാലേക്യർ, മോവാബ്യർ. മിദ്യാന്യർ ആദിയായ ശത്രുക്കളാൽ ആക്രമിക്കപ്പെടുന്നതായി ചരിത്രം വിളിച്ചറിയിക്കുന്നു. ശത്രുഭീതിയാൽ ജനങ്ങൾ പർവ്വതഗഹ്വരങ്ങളെയും ദുർഗ്ഗങ്ങളെയും ശരണം പ്രാപിച്ചുവന്ന ന്യായാധിപന്മാരുടെ കാലത്ത് യിസ്രായേൽജനം നിരാശാഗ്രസ്തരായിത്തീർന്നു. മിസ്രയിമിൽനിന്നും വിടുവിച്ച ദൈവം അവരെ ഉപേക്ഷിച്ചുപോയി എന്നാണ് അവർ വിചാരിച്ചത്. അതുകൊണ്ട് ആരാധനയ്ക്ക് ബാൽ വിഗ്രഹങ്ങളെയും അശേരാപ്രതിഷ്ഠകളെയും ഉണ്ടാക്കി വന്ദിച്ചുതുടങ്ങി. പ്രവാചകന്മാരിൽകൂടി ദൈവം ജനത്തോടു സംസാരിച്ചു. എന്നാൽ ജനം അതു് ഗണ്യമാക്കിയില്ല. വിഗ്രഹാരാധനയ്ക്ക് നേതൃത്വം നൽകിയ ഒരു പ്രഭുവായിരുന്നു അബിയേസ്യനായ യോവാശ്. വിത്തും വിതയും എല്ലാം ശത്രുക്കൾ നശിപ്പിക്കയാൽ കൃഷി ചെയ്യുന്നതിനോ കളപ്പുരകൾ പുനരുദ്ധരിക്കുന്നതിനോ ഒരുവനും ഒരുന്മേഷവും ഉണ്ടായിരുന്നില്ല. വസ്തുവകകൾ അവരെ സന്തോഷിപ്പിച്ചില്ല. വളരെ രഹസ്യമായിട്ടാണ് ധാന്യങ്ങൾ ശേഖരിക്കുന്നതും മെതിക്കുന്നതും.

യോവാശിന്റെ മൂത്ത പുത്രനായ ഗിദയോൻ വീട്ടിലെ എല്ലാ കാര്യങ്ങളിലും പിതാവിന്റെ ഹിതത്തിനു കീഴ്പെട്ടിരുന്നു. വയലിലേക്കു പുറപ്പെടുന്നതിനു മുൻപായി കരുവേലകത്തിൻതണലിൽ ഇരുന്ന് ആരാധന നടത്തുക പതിവായിരുന്നു. കരുവേലകം അത്തി ആദിയായ വൃക്ഷങ്ങൾ ആരാധനയെ സൂചിപ്പിക്കുന്നു. നഥനയേലിനെ അത്തിയുടെ തണലിൽവച്ചു കണ്ടു എന്നു കർത്താവു പറയുന്നു. അക്രമങ്ങളും അന്യായങ്ങളും വർദ്ധിച്ചു വരുന്നതിനാൽ നാമും പലപ്പോഴും അസ്വസ്ഥരാണ്. അന്നത്തെ ശത്രുക്കളല്ല ഇന്നുള്ളത് എന്നുമാത്രമാണ് വ്യത്യാസം. മിദ്യാന്യരുടെ ആക്രമണത്താൽ യിസ്രയേൽ വിഷമത്തിലായി. ലോകം, ജഡം, സാത്താൻ എന്നീ ശത്രുക്കൾ ദൈവജനമാകുന്ന കൃഷികളെ നശിപ്പിച്ചുകൊണ്ടിരിക്കെ തോട്ടക്കാരൻ ഭാരത്തോടെ നമ്മെ വീക്ഷിക്കുകയാണ്. പേരിനുമാത്രം പ്രാർത്ഥനയും പള്ളിയാരാധനയും നടത്തുന്നുണ്ട്. ദിവ്യാരാധനയിൽ സജീവമായി പങ്കെടുക്കാതെ, ആരാധനയിലൂടെയുള്ള അനുഭൂതി ആസ്വദിക്കാതെ കേവലം കാഴ്ചക്കാരായി അനാസ്ഥയോടെ കഴിയുന്ന എത്രയധികം ആളുകളാണിന്നു നമ്മുടെയിടയിലുള്ളത്. സമൂഹത്തിലെ മാന്യതയ്ക്കും പള്ളിനേതൃത്വത്തിനുംവേണ്ടിമാത്രം ദേവാലയത്തിൽപോയി വെറുംകയ്യുമായി മടങ്ങിപ്പോരുന്ന എത്രവളരെപ്പേർ ഇന്നുണ്ട് എന്നുള്ളതു് നീറുന്ന ഹൃദയത്തോടെയല്ലാതെ ചിന്തിക്കുക പ്രയാസം. അശുദ്ധ ചിന്തകളും ഭാവനകളും മിദ്യാന്യരെക്കാൾ ശക്തരായ ശത്രുക്കളാണ്. തോട്ടത്തെപററി അതീവശ്രദ്ധാലുവായ യജമാനൻ നല്ല മുന്തിരിങ്ങാ കായ്ക്കുമെന്നു കരുതി മുന്തിരിവള്ളി നട്ടു. കായിച്ചതോ കാട്ടുമുന്തിരിങ്ങ. സന്തോഷത്തിനായി തെരഞ്ഞെടുത്ത സന്തതി സന്താപദായകരായിത്തീർന്നു.

വേല ചെയ്യുന്നതിലും ചെയ്യിക്കുന്നതിലും യാതൊരു ഉന്മേഷവും ഇല്ലാതെ ഭാവിയെപ്പററി ഒരു പ്രത്യാശയും ഇല്ലാതെ സകല പ്രശ്നങ്ങളും പ്രാർത്ഥനയാൽ പരിഹരിക്കപ്പെടുമെന്നുള്ള വിശ്വാസത്തോടെ ഗിദയോൻ കരുവേലകവൃക്ഷത്തണലിൽ ധ്യാനനിരതനായിരിക്കവെ ദൈവത്തിന്റെ ദൂതൻ അവനു പ്രത്യക്ഷനായി. സംഭാഷണമദ്ധ്യേ ദൈവത്തോടു പരാതി ബോധിപ്പിക്കുന്നു.

FOR FAVOURS RECEIVED







John Philip, Mrs.SarammaVarkey, K. K. Thomas, K. L. M.
Ramachandrapuram. Ankamaly.

'ദൈവം നമ്മോടുകൂടെയുണ്ടെങ്കിൽ ഇതെല്ലാം സംഭവിക്കുന്നതു് എന്തുകൊണ്ടു്'? ദൈവം അറിയാതെ യാതൊന്നും സംഭവിക്കുന്നില്ല. ദൈവഹിതം എന്തെന്നു തിരിച്ചറിയേണ്ടതിനു് മനസ്സു പുതുക്കി രൂപാന്തരപ്പെടണം (റോമാ. 12). ഗിദയോനു് ശാരീരികമായ ശക്തിപ്രാപ്തികളം നൈസർഗ്ഗികമായിട്ടുണ്ടെങ്കിലും അവൻ തന്നിൽ തന്നെ ആശ്രയിച്ചിരുന്നില്ല. തന്നെയുമല്ല, പിതാവിന്റെ മാർഗ്ഗത്തിന്റെ അപകടം ഗ്രഹിച്ചുകൊണ്ടു് അതിൽ നിന്നുള്ള വിടുതലിനായി ശ്രദ്ധിച്ചുകൊണ്ടിരുന്നു. നാമും സാഹചര്യങ്ങളെ നോക്കി നിരാശപ്പെട്ടും ചില പ്പോൾ അവയ്ക്കു് അടിമപ്പെട്ടും ജീവിച്ചാൽ ദൈവകരങ്ങളിൽ ആയുധങ്ങളായിത്തീരുവാൻ സാദ്ധ്യമാകയില്ല. ഗിദയോനെപ്പോലെ ശേഷിയും ശേമുഷിയും ഉള്ള പരാക്രമശാലികൾ നമ്മുടെയിടയിലും ഉണ്ടു്. പക്ഷെ ദൈവത്തിനു് അവരോടു് ഒന്നു സംസാരിക്കുവാൻ സാധിക്കുന്നില്ല. അവർക്കു ശ്രദ്ധിക്കുവാൻ മനസ്സില്ല; സമയമില്ല; അതിനുതക്ക ആവശ്യബോധവും ഇല്ല. വിനയപ്പെടാൻ ഒട്ടു തയ്യാറുമില്ല. 'കഴുതയെ അഴിക്കുന്നതു് എന്തിനു് എന്നു് ആരെങ്കിലും ചോദിച്ചാൽ കർത്താവിനു് ഇതിനെ ആവശ്യമുണ്ടെന്നു പറയുക'. നമ്മുടെ സ്ഥാനം എന്തുതന്നെ ആയിക്കൊള്ളട്ടെ, നമ്മെ ദൈവത്തിനു് ആവശ്യമുണ്ടു്. കാരിരുമ്പുശൃംഖലകൾ, അഗ്നിയിൽ മെഴുകെന്നപോലെ പ്രതികൂലങ്ങൾ തകർന്നുപോകും. ദൈവകരങ്ങളുടെ സ്പർശനത്താൻ ഗിദയോൻ യാതൊന്നും മറച്ചുവച്ചില്ല. എല്ലാം തുറന്നു പറഞ്ഞു. തന്റെ അപ്രാപ്തി, അയോഗ്യത ആദിയായവയെല്ലാം നിരത്തിവച്ചു് താൻ തന്നെ വിനയപ്പെട്ടപ്പോഴാണ, 'ഞാൻ നിന്നോടുകൂടെയിരിക്കും—ഒരു ഒററ മനുഷ്യനെപ്പോലെ മിദ്യാന്യരെ നീ തോല്പിക്കും' എന്നരുളിയതു്. ദൈവത്തിന്റെ വാഗ്ദത്തം അവനെ ശക്തനാക്കി. ദൈവത്തോടു് നാം അടുത്തു ചെല്ലുമ്പോൾ അവൻ നമ്മോടും അടുത്തുവരും (യാക്കോ. 4: 7–8). മിദ്യാന്യരെ തോല്പിക്കുമെന്നു ദൈവം അരുളിച്ചെയ്തതു വിശ്വസിക്കുവാൻ ഗിദയോനു പ്രയാസമായി. അതുകൊണ്ടു ചില അടയാളങ്ങൾ ചോദിക്കുന്നു. പഴയനിയമകാലം അടയാളങ്ങളുടെ കാലമെങ്കിൽ പുതിയനിയമകാലം പൊരുളാണു്. ദൈവത്തിന്റെ കരങ്ങളിൽ ആയുധമാകേണ്ട ഗിദയോൻ ചോദിച്ചതെല്ലാം നൽകി. നാമും നമ്മെ കീഴ്പ്പെടുത്തുകയും അപേക്ഷിക്കുകയും ചെയ്യുമ്പോൾ ആഗ്രഹങ്ങൾ എല്ലാം സാധിച്ചുതരുന്നു. എന്നാൽ അനന്തരഫലം എന്തു്? അവനോടു് ദൈവം ചിലതെല്ലാം ആവശ്യപ്പെടുന്നുണ്ടു്. അപ്പൻ പ്രതിഷ്ഠിച്ചിട്ടുള്ള ബാലിന്റെ ബലിപീഠങ്ങളെ ഇടിച്ചുനിരത്തുകയും അശേരാപ്രതിഷ്ഠകളെ വെട്ടിക്കളയുകയും വേണം. തന്റെ സ്വന്തം ഭവനത്തെ രക്ഷിക്കാൻ ശ്രമിക്കാതെ നാടിനെ രക്ഷിക്കാൻ ശ്രമിക്കുന്നതു് ഒരു നിഷ്ഫലയത്നമാണു്. പുരോഹിതന്മാരുടെയും ആത്മികപ്രസ്ഥാനപ്രവർത്തകരുടെയും ഭവനങ്ങളിലെ അംഗങ്ങൾ ദൈവവുമായി യാതൊരു ബന്ധവുമില്ലാത്തവരാകുന്നുവെങ്കിൽ ആയതു് ഒരു ചോദ്യചിഹ്നമായി ഭവിക്കും.

ദൈവനിയോഗം ഗിദയോനെ ചിന്താവിവശനാക്കിത്തീർത്തു. ക്ഷിപ്രസാദ്ധ്യമായ ഒന്നല്ല അതു്. നിശയുടെ അന്ധകാരത്തിൽ (കുടുംബക്കാരെയും പട്ടണക്കാരെയും ഭയപ്പെട്ടു്) അതു നിർവ്വഹിച്ചു. എന്നാൽ പട്ടണം തനിക്കെതിരായി ഇളകി. തക്കസമയത്തു് യോവാശു് വിധിപ്രസ്താവിച്ചതു പരിശോധിക്കുക. യുക്തിയുക്തമായ ആ മറുപടി ഗിദയോനെ രക്ഷിച്ചു. ദൈവം അസാദ്ധ്യകാര്യങ്ങളെ സാദ്ധ്യമാക്കിത്തീർക്കുന്നു. അപ്പോഴേക്കും ശത്രുക്കളെല്ലാംകൂടി സംഘടിച്ചു് താഴ്വരയിൽ പാളയം അടിച്ചു. വാദ്യത്തങ്ങളെ മുറുകെ പിടിച്ചുകൊണ്ടു് ഗിദയോൻ തന്റെ കണ്ണുകളെ പർവ്വതത്തിലേക്കു് ഉയർത്തി. യഹോവയുടെ ആത്മാവു് ഗിദയോന്റെമേൽ വന്നു. തന്റെ നിരാശയും അധൈര്യവും നീങ്ങിപ്പോയി. കാഹളം ഊതി സകല ദേശക്കാരെയും കൂട്ടിവരുത്തി. ദൈവസാന്നിദ്ധ്യത്തിനും കൃപയ്ക്കുമായി അവരെ വിളിച്ചു് വേർതിരിച്ചു. കഷ്ടതകളിൽ സഹിഷ്ണുതയില്ലാത്തവരേയും ഭീരുക്കളേയും മാററി നിർത്തി. സൈന്യബലത്തിലും ഐശ്വര്യത്തിലും ജനം ആശ്രയിച്ചിട്ടു് മാനവും മഹത്വവും ദൈവത്തിനു് അർപ്പിക്കാതിരുന്നാൽ ജയത്തിനു പകരം നാശം ഭവിക്കും.

ഒന്നാമതു്, തന്റെ ഭവനത്തെ ശുദ്ധീകരിക്ക. എല്ലാ ഭവനങ്ങളിലും വിഗ്രഹങ്ങളുണ്ടു്. ദൈവത്തെക്കാൾ വിലമതിക്കയും കരുതുകയും ചെയ്യുന്നവയെല്ലാം വിഗ്രഹങ്ങൾതന്നെ. തകർക്കപ്പെടേണ്ട വിഗ്രഹങ്ങൾ ഏവയെന്നു കണ്ടുപിടിക്കുക. ദൈവത്തിന്റെ കരങ്ങൾ നാംതന്നെ. ആകയാൽ ശുദ്ധീകരണം അത്യന്താപേക്ഷിതമാണു്. അധർമ്മത്തോടും അനീതിയോടും എതിരിടുന്നതു് വൈഷമ്യമേറിയ ഒരു പോരാട്ടം തന്നെ. എന്നാൽ ഒരു യുദ്ധവും നാം തനിയെ ചെയ്യേണ്ടതില്ല. കൂടെയിരിക്കാമെന്നുള്ള ഉടമ്പടിക്കു ഭംഗമില്ല. ഭൂതങ്ങൾ വിട്ടുപോയശേഷം അതിലും ശക്തിയേറിയവ കുടിപാർത്തു തുടങ്ങും. അതുപോലെ പഴയ മൂർത്തികളെ വെട്ടിക്കളഞ്ഞാൽ മാത്രം പോരാ. തൽസ്ഥാനത്തു് പുതിയതിനെ പ്രതിഷ്ഠിക്കണം. ഗിദയോൻ യാഗപീഠം പണിതു ദൈവത്തെ സ്തുതിച്ചു് ആരാധിച്ചു. ആരാധന ക്രിസ്ത്യാനിയുടെ അനുപേക്ഷണീയമായ ജീവിതാവശ്യംതന്നെ. ശത്രുവിനെ തോൽപിക്കുന്നതിനു് ഒന്നാമതു് തങ്ങളെതന്നെ ശുദ്ധീകരിക്ക. യോശുവായോടും ഇതുതന്നെ കല്പിച്ചു. 'നാളെ ദൈവം അത്ഭുതം പ്രവർത്തിക്കേണ്ടതിനു് നിങ്ങളെതന്നെ ശുദ്ധീകരിക്ക' രണ്ടാമതു് യേശുക്രിസ്തുവിനെ രാജാവും രക്ഷിതാവുമായി ഹൃദയത്തിൽ വാഴിക്കുക. മൂന്നാമതു് ദൈവത്തിന്റെ ആത്മാവിനാൽ നിറയപ്പെടുക. ശക്തിയുടെയും ജ്ഞാനത്തിന്റെയും ആത്മാവു്—സകല സൽഫലങ്ങളും പുറപ്പെടുവിക്കുവാൻ കഴിയുന്ന ദിവ്യാത്മാവു് ഗിദയോനിൽ പ്രവേശിച്ചപ്പോൾ പരാക്രമശാലിയെന്ന പേരു് അന്വർത്ഥമായിത്തീർന്നു. വിനയപ്പെട്ടു് എളിമപ്പെടുമ്പോൾ നമ്മിൽ കൃപ പകരപ്പെടും. ക്രിസ്തീയ ജീവിതം ശക്തിയുടെയും സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും ദൃശ്യമാണു്. ഒരു വിശുദ്ധ യുദ്ധത്തിനു കാഹളം ഊതുകയും ജനത്തെ ഉണർത്തുകയും ചെയ്യേണ്ടതിനു് 'മലങ്കരസഭ' സഹായമായിത്തീരട്ടെ. തോട്ടക്കാരൻ എത്രയുംവേഗത്തിൽ ഫലശേഖരണത്തിനായി കടന്നുവരുന്നതാണു്. നിയമസംഹിതകളും സംഘടനകളും ആവശ്യമാണു്. എന്നാൽ ആത്മാർത്ഥതയും യഥാർത്ഥമായ അർപ്പണബുദ്ധിയും ആവശ്യമായിരിക്കുന്നു. പുറമോടികൊണ്ടുമാത്രം തൃപ്തിപ്പെടാമെന്നുവച്ചാൽ വെള്ളമില്ലാത്ത കിണറിന്റെ അനുഭവമേ ഉണ്ടാകു.

ഗിദയോൻ യുദ്ധപരിശീലനം നടത്തിയതു് ഏതു വിധം എന്നു് ഏറെക്കുറെ നാം കണ്ടുകഴിഞ്ഞല്ലോ. അന്നത്തെ യുദ്ധസജ്ജീകരണങ്ങളും സംരംഭങ്ങളും പ്രത്യേകം

# വെട്ടിക്കൽ ദയറാ

(മാത്യു ചാത്തുരുത്തി)

**മലങ്കര ഓർത്തഡോക്സ് സഭ വക പൊതു സ്വത്തുക്കളിൽ പെട്ട വെട്ടിക്കൽ ദയറാ ചരിത്രപരമായി പ്രാധാന്യമർഹിക്കുന്ന ഒരു ദയറായസ്ഥാപനമാണ്. ഇതിൻെറ സമുദ്ധാരണകൃത്യത്തിൽ സമുദായത്തിൻെറ സത്വരശ്രദ്ധ പതിയേണ്ടതിലേക്കു് ഈ ലേഖനം വിരൽ ചൂണ്ടുന്നു. (പത്രാധിപർ)**

പല ചരിത്രസംഭവങ്ങളാലും പ്രാധാന്യതയർഹിക്കുന്ന മുളന്തുരുത്തി സെൻറ് തോമസ് പള്ളി ക്രി. 1125 ജൂലൈ 3-ാം തീയതി കൂദാശ നടത്തി ആദ്യബലിയർപ്പിച്ചതായിട്ടാണ് അറിയപ്പെട്ടിരിക്കുന്നതു്. ഈ ഇടവകയുടെ വടക്കുകിഴക്കെ വ്യാപകപരിധി, രാമമംഗലം (വെട്ടിത്തറ) വരെ നീണ്ടുകിടന്നിരുന്നു. ഏതാണ്ടു 90 കൊല്ലം മുൻപാണ്—വെട്ടിത്തറപള്ളി സ്ഥാപിച്ചതോടെ—ആ ഭാഗത്തുള്ളവർ ഈ ഇടവകയിൽനിന്നു പിരിഞ്ഞുപോയതു്. അക്കാലത്തു് മുളന്തുരുത്തിക്കും വെട്ടിത്തറയ്ക്കും മദ്ധ്യേയുള്ള വെട്ടിക്കൽപ്രദേശം ഒരു വാണിജ്യകേന്ദ്രമായിരുന്നു എന്നാണു വിശ്വസിക്കപ്പെടുന്നതു്. അവിടെ മുളന്തുരുത്തിപള്ളിവകയായി ഒരു കൽക്കുരിശു സ്ഥാപിക്കയുണ്ടായി. 1200-ാമാണ്ടോടുകൂടി കുരിശോടനുബന്ധിച്ചു് കെട്ടിപ്പടുത്ത കുരിശുപള്ളിയാണ് ഇന്നു വെട്ടിക്കൽ ദയറായായി അറിയപ്പെടുന്നതു്. ടി കുരിശിൻെറ കൂദാശ നടത്തിയതു് (1) അയ്പു മെത്രാനാണ്. കൂദാശ നടത്താൻ കോനാട്ടു യോഹന്നാൻ മല്പാൻ കൂടി വരാമെന്നേററിരുന്നെങ്കിലും എന്തൊ കാരണവശാൽ അദ്ദേഹം വന്നുചേരുകയുണ്ടായില്ല. കൂദാശ ചെയ്തുകൊണ്ടിരുന്ന ഘട്ടത്തിൽ ആ കുരിശിനു് ഒരു ചലനം ഉണ്ടായതായി ഐതിഹ്യമുണ്ടു്. ഏതായാലും പിന്നീടു് ആ കുരിശിനു യാതൊരു മാററവും വരുത്താതെ അതിനോടനുബന്ധിച്ചുതന്നെയാണ് വി. മദ്ബഹായും മററും പണിതീർക്കയുണ്ടായതു്. അന്നത്തെ കൂദാശയുടെ സ്മാരകമായി പ്രതിവത്സരമുള്ള പുതുഞായറാഴ്ച സുദിനമായി തന്നെ ഇന്നും കൊണ്ടാടിപ്പോരുന്നു. പിൽക്കാലത്തു് ഈ പ്രദേശത്തെ വാണിജ്യപ്രാമുഖ്യതയെല്ലാം നഷ്ടപ്പെട്ടു് ഒരു വിജനപ്രദേശമായിത്തീർന്നുവെന്നു് ചരിത്രത്തിൽ കാണുന്നുണ്ടു്. (2)

ഒരു ഊഷ്മള ഭക്തനായിരുന്ന കാട്ടുമങ്ങാട്ടു് ഇളയ ബാവായുടെ—മാർ കൂറീലോസ് ദ്വിതീയൻെറ—നിത്യവിശ്രമസങ്കേതമെന്നനിലയിലും വെട്ടിക്കൽദയറായുടെ സുപ്രാധാന്യത ദ്വിഗുണീഭവിച്ചിരിക്കുന്നു. എ. ഡി. 1809-ൽ (കൊല്ലവർഷം 985 ഇടവം 16-ാംതീയതി) അദ്ദേഹം മുളന്തുരുത്തിപള്ളിയിൽവച്ചു കാലംചെയ്തു. അദ്ദേഹത്തിൻെറയും അദ്ദേഹത്തിൻെറ മുൻഗാമിയായിരുന്ന വലിയ ബാവായുടെയും പട്ടത്വത്തിൻെറ സ്ഥാനസാധുതയെക്കുറിച്ചു്—അതു കാനോനികമല്ലെന്നുള്ള ഒരു നിഗമനമാണ് മലങ്കരസഭയിലെ ഒരു വിഭാ

ശ്രദ്ധേയമാണ്. വലതുകൈയ്യിൽ കാഹളം, ഇടതുകൈയ്യിൽ ഒരു കുടം. കുടത്തിൽ കത്തിക്കാളുന്ന തീപ്പന്തം. സർവ്വസൈന്യാധിപനായ ഗിദയോൻ ചെയ്യുന്നതെല്ലാം അവരും ചെയ്യണം. നമുക്കു മുമ്പെ കടന്നുപോയ ലോകത്തിൻെറ വെളിച്ചമായ കർത്താവു് ചെയ്യുന്നതെല്ലാം നാമും ചെയ്തേ മതിയാകൂ. പ്രാർത്ഥനയാകുന്ന ധൂപകലശത്തെ വഹിച്ചുകൊണ്ടു്, തേജസ്വരൂപനായ കർത്താവിനെ ഉയർത്തിക്കാണിച്ചുകൊണ്ടു്, ജനത്തിനുവേണ്ടി കാഹളം ഊതണം (യോവേൽ 2) ഓരോ ദേശത്തിൻെറ കാവൽക്കാരായ നാം കരപ്പാൻ പാടില്ലാത്ത ഊമനായ്ക്കളെപ്പോലെയായിപ്പോയാൽ ശത്രു സകല ദേശങ്ങളും കരസ്ഥമാക്കും. ഇപ്പോഴുംതന്നെ നമ്മുടെ രാഷ്ട്രം അന്ധകാരവൃതമായിരിക്കയാണ്. ദൈവരാജ്യം നമ്മുടെയിടയിൽ സുശക്തമാക്കുവാൻ പരാക്രമികളാം കരുവേലകങ്ങളുടെ തണലിലേക്കു കടന്നുചെല്ലുക. അവിടെ ദൈവം നമ്മെക്കുറിച്ചുള്ള ഉദ്ദേശങ്ങളും അറിയിക്കും. പുരാതന സഭയായി നിലകൊള്ളുന്നതു് അർത്ഥവത്തായിത്തീരട്ടെ. ശത്രുക്കളെല്ലാം താളടിയാകട്ടെ. ദൈവജനം പുതുശക്തി പ്രാപിച്ചു് രാജ്യം യഥാസ്ഥാനപ്പെടുമാറാകട്ടെ.

—0—

1) അയ്പുമെത്രാൻ കടമററം സ്വദേശിയാണ്. അദ്ദേഹത്തിൻെറ സ്ഥാനപ്പേർ അറിഞ്ഞുകൂടാ. അദ്ദേഹത്തിനു ശരിയായ മേൽപട്ടസ്ഥാനനൽവരം ലഭിച്ചിരുന്നില്ല എന്നാണു പറയപ്പെടുന്നതു്. സാധുശീലനായിരുന്നു. തനിക്കു മെത്രാൻസ്ഥാനം കിട്ടിയശേഷം വെട്ടിക്കൽ ഒരു കുരിശു് ഉർശ്മാ ചെയ്തതല്ലാതെ മെത്രാനടുത്ത പ്രവൃത്തികളൊന്നും നടത്തുന്നതിനും ആർക്കും പട്ടം കൊടുക്കുന്നതിനും ഇടയായില്ല. ഈ മെത്രാൻ കാലം ചെയ്തശേഷം പിന്നീടു പകലോമററം തറവാട്ടിൽ മറെറാരു മെത്രാൻ ഉണ്ടായിട്ടില്ല. ഈ മെത്രാനു സ്ഥാനം നൽകിയതിനെപററി പുലിക്കോട്ടുമെത്രാൻ (മാർ ദീവന്നാസ്യോസ് 2-ാമൻ) തക്കം പുറപ്പെടുവിച്ചു. etc. (ഇട്ടൂപ്പറൈട്ടരുടെ സഭാചരിത്രം പേജ് 191) ലേ.

ഈ അയ്പുമെത്രാനെപററി ആയിരിക്കണം ഇ. എം. ഫിലിപ്പിൻെറ സഭാചരിത്രത്തിൽ മാത്തോമ്മാ 9-ാമൻ എന്നു പറഞ്ഞിരിക്കുന്നതു്. 'ഭഗ്നോത്സാഹിയായിത്തീർന്ന 8-ാം മാത്തോമ്മാ തൻെറ പിൻഗാമിയായി 9-ാം മാത്തോമ്മായെ വാഴിച്ചശേഷം 1816 മീനം 12-ാം തീയതി....ഐഹികവാസം ത്യജിച്ചു. പക്ഷെ 9-ാം മാത്തോമ്മാ ഉടനെ സ്ഥാനത്യാഗം ചെയ്യുന്നതിനു നിർബ്ബന്ധിതനാകയാൽ പൂർവ്വമെത്രാന്മാരുടെ സ്വത്തുക്കൾ മുഴുവനും കോട്ടയം സിമ്മനാരിയിൽ ഏല്പിച്ചശേഷം അദ്ദേഹത്തിൻെറ ബാക്കി ജീവിതം ഒരു സന്യാസിയുടെ നിലയിൽ കടമററംപള്ളിയിൽ കഴിച്ചു. അദ്ദേഹത്തോടുകൂടി പകലോമററം തറവാടിലെ മെത്രാന്മാർ അവസാനിച്ചു. (ഇ. എം. ഫിലിപ്പ് പേജ് 191)

2) തത്തങ്ങാട്ട്—കാട്ടുമങ്ങാട്ടു കുടുംബചരിത്രം Pages 31, 32. by S. P. Kuruvilla.

ഗത്തിനുണ്ടായിരുന്നതു് (3). ഇക്കാരണത്താൽ അദ്ദേഹത്തെ മുളന്തുരുത്തിപള്ളിയിൽ സംസ്ക്കരിക്കുന്നതിൽ ഒരു പ്രബലശക്തിയുടെ എതൃപ്പുണ്ടായിരുന്നു. അതിനാൽ കുറുഞ്ഞിപള്ളിയിൽ സംസ്ക്കരിക്കാനെന്ന ഭാവേന മൃതദേഹം മുളന്തുരുത്തിൽനിന്നു് എടുക്കപ്പെടുകയും, വെട്ടിക്കൽ കുരിശുപള്ളിയിലെത്തിയപ്പോൾ അവിടുത്തെ മദ്ബഹായിൽ രഹസ്യമായി സജ്ജമാക്കിയിരുന്ന കല്ലറയിൽ സംസ്ക്കരിക്കപ്പെടുകയും ചെയ്തു. അന്നേദിവസം ധാരമുറിയാതെ പെയ്തുകൊണ്ടിരുന്ന മഴ ആ ശവമഞ്ചത്തിന്മേലോ, അതു വഹിച്ചിരുന്നവരുടെമേലോ വീഴുകയുണ്ടായില്ലെന്നും അതു് ആ പിതാവിന്റെ പരിശുദ്ധതയുടെ പരിണിതഫലമായാണെന്നും പഴവന്മാർ പറഞ്ഞുകേട്ടിട്ടുണ്ടു്. അന്നുമുതൽ ഇടവം 16–ം തീയതി (സുറിയാനിക്കണക്കിനു്) ടി പിതാവിന്റെ ഓർമ്മ സാഡംബരം കൊണ്ടാടിപ്പോരുന്നുമുണ്ടു്.

കൊല്ലവർഷം 1050–ലാണല്ലൊ പത്രോസ് പാത്രിയർക്കീസ്ബാവാ മലങ്കരെ എഴുന്നള്ളിയതു്. മലങ്കരസഭയുടെ 'മാഗ്നാകാർട്ടാ' എന്നറിയപ്പെടുന്ന ഭരണഘടന മുളന്തുരുത്തി സുന്നഹദോസിൽവച്ചു പാസ്സാക്കപ്പെട്ടതും വി. മൂറോൻക്കൂദാശ നടത്തിയതുമൊക്കെ പത്രോസ് പാത്രിയർക്കീസ്ബാവായുടെ സാന്നിദ്ധ്യത്തിലായിരുന്നല്ലൊ. അങ്ങിനെ ബാവാ മുളന്തുരുത്തിപള്ളിയിൽ ദീർഘനാൾ താമസിക്കയുണ്ടായിട്ടുണ്ടു്. അക്കാലത്തു് ടി കുരിശുപള്ളിയുടെ ശോചനീയാവസ്ഥയ്ക്കു് ഒരു പരിഹാരവും സഭയ്ക്കു് ഒരു ഉണർവ്വും ഉണ്ടാകട്ടെ എന്ന ഉദ്ദേശത്തോടെ ടി കുരിശുപള്ളിയും അതോടു ചേർന്ന വസ്തുക്കളും മുളന്തുരുത്തിപള്ളി യോഗക്കാർ, അതൊരു ദയറായായി നടത്തണമെന്നുള്ള വ്യവസ്ഥയിന്മേൽ ബാവായുടെ പേർക്കു് തീറെഴുതികൊടുക്കയുണ്ടായി. (1876–നു് കൊല്ലം 1052 ചിങ്ങം 5–ാം തീയതി, പള്ളിമേടയിൽവച്ചു് റജിസ്ട്രാറെ പടികെട്ടിവരുത്തി) ഇതനുസരിച്ചു് ഈ സ്ഥാപനം കുറെക്കാലം റമ്പാന്മാരുടെ ഭരണത്തിൽ കഴിഞ്ഞുപോന്നു. ഇതിലെ ഒന്നാമത്തെ ദയറാധിപൻ മൂക്കഞ്ചേരിൽ ഗീവറുഗീസ് റമ്പാനും, രണ്ടാമൻ കരവട്ടുവീട്ടിൽ ശീമോൻ കോർ എപ്പിസ്ക്കോപ്പായും മൂന്നാമൻ കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനുമായിരുന്നു. ഇപ്പോൾ കാണുന്ന കെട്ടിടങ്ങളും മതിൽക്കെട്ടു് മുതലായവയും പൗലൂസ് റമ്പാന്റെ അത്യുത്സാഹത്താൽ ധർമ്മശേഖരം ചെയ്തു് നിർമ്മിച്ചിട്ടുള്ളതാകുന്നു. പരുമല കൊച്ചുതിരുമേനിയും റമ്പാനായിരുന്ന കാലത്തു് ഏതാനും വർഷം ഈ ദയറായിൽ താമസിച്ചിട്ടുണ്ടു്. അവിടെ വച്ചാണു് അദ്ദേഹത്തിന്റെ ദൈവികസ്വഭാവം വികസിച്ചു പൂർണ്ണതയെ പ്രാപിച്ചതു്. 1877–ൽ പത്രോസ് പാത്രിയർക്കീസ് ബാവായാൽ വാഴിക്കപ്പെട്ട മെത്രാന്മാർ ആറു പേരും (പരുമലതിരുമേനിയുൾപ്പെടെ) മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടു മാർ ദീവന്നാസ്യോസും വെട്ടിക്കൽ ദയറായിൽ നാൽപതു ദിവസത്തെ പ്രത്യേക നോമ്പും വ്രതവും എടുത്തു താമസിക്കയുണ്ടായി. കാലക്രമത്തിൽ ദയറായക്കാരാരുമില്ലാതെവരികയാൽ മുളന്തുരുത്തിപള്ളിയിലെ പട്ടക്കാർ ഇവിടെ ആത്മീയദിഷ്ഠതികൾ നടത്തിപ്പോന്നു. വെട്ടിക്കൽ ദയറാവക വസ്തുക്കൾ മുളന്തുരുത്തി പള്ളിയുടെ വസ്തുക്കളുടെ പട്ടയത്തിൽതന്നെ ഉൾപ്പെട്ടിരുന്നു എന്നതും പ്രസ്താവ്യമത്രെ.

മലങ്കരസഭയിൽ ഭിന്നതയും വ്യവഹാരവും ഉത്ഭവിച്ചപ്പോൾ ദയറായുടെ കൈകാര്യത്വം സംബന്ധിച്ചും പ്രത്യേകം വ്യവഹാരമുണ്ടായി. ഒടുവിൽ കൊച്ചി ചീഫ് കോടതി, വെട്ടിക്കൽ ദയറായും വസ്തുക്കളും പാത്രിയർക്കീസിനു തീറെഴുതിക്കൊടുത്തതു് ആ സ്ഥാപനത്തിന്റെ മേൽഗതിയെ മുൻനിർത്തിയാണെന്നും എന്നാൽ ആ സ്ഥാപനം സമുദായത്തിന്റെ പൊതുസ്വത്താണെന്നും അതിന്റെ ഭരണാധികാരി മലങ്കരമെത്രാപ്പോലീത്തായാണെന്നും സ്ഥാപിച്ചു് വിധിക്കയുണ്ടായി. ചീഫ്കോർട്ടു വിധിക്കുശേഷം മലങ്കര മെത്രാപ്പോലീത്തന്മാർ അതതു കാലത്തേക്കു വേണ്ട കൈക്കാരന്മാരെയോ മുതൽ പിടിയേയൊ നിയമിച്ചു ദയറാസംബന്ധിച്ചുള്ള കൈകാര്യകർത്തവ്യം നടത്തിച്ചുപോരികയാണു്. സമുദായക്കേസ്സു് അവസാനിച്ചശേഷം—1960–ൽ മുളന്തുരുത്തിപള്ളിയിലെ ഒരു വൈദികനും കണ്ടറ എം. ജി. ഡി. ഹൈസ്കൂൾ ഹെഡ്മാസ്റ്ററുമായ ബ. മേമ്മുറിയിൽ യാക്കോബ് കത്തനാരെയാണു് പ. കാതോലിക്കാബാവാ തിരുമേനി ദയറായുടെ മാനേജരായി നിയമിച്ചതു്. പിന്നീടു് 1969–ൽ ശ്രീ തുകലൻ കോര വറുഗീസിനെ മാനേജരായി നിയമിച്ചു. ശ്രീ വറുഗീസിനു ദയറാഭരണം

3) മലങ്കര മെത്രാപ്പോലീത്തായായ 6–ാം മാർത്തോമ്മായുടെ സമ്മതംകൂടാതെ സ്ഥാനമേററതു് ഒരു irregul. arity യാണു്. ആ മേൽപട്ടസ്ഥാനം invalid ആണെന്നു പറഞ്ഞുകൂടാ. കാട്ടുമങ്ങാട്ടുമെത്രാന്മാരുടെ പിൻഗാമിയായ മാർ പീലക്സീനോസിൽനിന്നാണു് മാർ ദീവന്നാസ്യോസ് 2–മനും, മാർ ദീവന്നാസ്യോസ് 3–ാമനും, മാർ ദീവന്നാസ്യോസ് 4–ാമനും കൈവെപ്പു പ്രാപിച്ചതു് (പത്രാധിപർ).

ബാലരംഗം

# യേശുനാഥൻെറ പൂന്തോട്ടം

കുഞ്ഞനുജന്മാരേ...കുഞ്ഞനുജത്തിമാരേ..

കൊച്ചുതാമരമൊട്ടിൻെറ കഥയാണ് കഴിഞ്ഞ പ്രാവശ്യം നിങ്ങൾ കേട്ടതു്. ചെളിയും അഴുക്കും നിറഞ്ഞ കുളത്തിൽ ജനിച്ചിട്ടും പരിശുദ്ധി നഷ്ടപ്പെടാതിരുന്ന ആ കൊച്ചു താമരമൊട്ടിൻെറ കഥയിലെ ഗുണപാഠം കുഞ്ഞനുജന്മാർക്കും, കുഞ്ഞനുജത്തിമാർക്കും മനസ്സിലായി എന്നു വിശ്വസിക്കുന്നു.

ഇപ്രാവശ്യം ഭക്തനായ ഒരു തിരുമേനിയുടെ കഥ കുഞ്ഞിച്ചായൻ പറയാം. ഈ കഥ വളരെ നാൾമുമ്പ് ഒരു പുസ്തകത്തിൽനിന്നു വായിച്ചറിഞ്ഞതാണ്. നിങ്ങൾക്കുവേണ്ടി കുഞ്ഞിച്ചായൻ വീണ്ടും പറയാൻ ആഗ്രഹിക്കുന്നു.

വളരെ കാലങ്ങൾക്കു മുമ്പ് ഭക്തനായ ഒരു തിരുമേനി തൻെറ അരമനയിൽ പാർത്തിരുന്നു. സാധുക്കളോടും ദുഃഖം അനുഭവിക്കുന്നവരോടും വലിയ അനുകമ്പയുള്ള ആ തിരുമേനിയെ എല്ലാവരും വളരെയേറെ സ്നേഹിക്കുകയും ബഹുമാനിക്കയും ചെയ്തിരുന്നു. അരമനയിൽ ചെല്ലുന്ന കുട്ടികൾക്ക് മധുരപലഹാരങ്ങളും വർണ്ണചിത്രങ്ങളും തിരുമേനി സമ്മാനിക്കുമായിരുന്നു.

തിരുമേനി നൽകുന്ന നല്ല നല്ല ഉപദേശങ്ങൾ കേൾക്കാൻ കുട്ടികൾക്കു വളരെ താല്പര്യം ആയിരുന്നു. തിരുമേനിയെ സന്തോഷിപ്പിക്കാൻ കുട്ടികൾ നല്ല നല്ല പാട്ടുകൾ പാടികേൾപ്പിക്കും. തിരുമേനി വേദപുസ്തകത്തിൽനിന്ന് നല്ല നല്ല കഥകൾ പറഞ്ഞുകൊടുക്കും.

തിരുമേനിക്ക് മനോഹരമായ ഒരു പൂന്തോട്ടം ഉണ്ടായിരുന്നു.. വിശ്രമസമയങ്ങളിൽ തിരുമേനി കുട്ടികളോടൊത്തു് പൂന്തോട്ടത്തിൽ ചുററിനടക്കുമായിരുന്നു.

'നിങ്ങൾ എല്ലാം തോട്ടത്തിലെ ഓമനപ്പൂക്കളാണ്'' എന്ന് തിരുമേനി പലപ്പോഴും കുട്ടികളോട് പറയാറുണ്ടായിരുന്നു.

ബാലനായ യേശു വി. മാതാവിനോടും വി. യൗസേപ്പിനോടും ഒത്തു് നസ്രേത്തിൽ ജീവിച്ചിരുന്ന കാലത്തെ കഥകൾ പറയാനാണ് തിരുമേനിക്കു കൂടുതൽ ഇഷ്ടം. യേശുനാഥൻെറ ബാല്യകാലകഥകൾ പറയുമ്പോൾ കുട്ടികളും, തിരുമേനിയും യേശുനാഥനോടൊത്തു സഞ്ചരിക്കുന്നതുപോലുള്ള അനുഭവം അവർക്കുണ്ടാകും.

ഒരു ദിവസം കുട്ടികളെല്ലാം സന്ധ്യാപ്രാർത്ഥന കഴിഞ്ഞു് അവരുടെ വീടുകളിലേക്കു മടങ്ങി. അരമനവളപ്പിലുള്ള ഒരു ബദാം വൃക്ഷത്തിൻെറ ചുവട്ടിൽ തിരുമേനി ശാന്തനായി ഇരുന്നു. ഒരു കുളിർകാററ് തിരുമേനിയെ തലോടിക്കൊണ്ടിരുന്നു.

'വരൂ...എന്നോടൊത്തു വരൂ...' ആരോ വിളിക്കുന്നതു കേട്ട് തിരുമേനി എണീററു. ഒരു ദൈവദൂതനായിരുന്നു അതു്. ദൈവദൂതനോടൊത്തു തിരുമേനിയും നടന്നു. എങ്ങോട്ടാണു പോകുന്നതെന്നു തിരുമേനിക്ക് അറിഞ്ഞുകൂടായിരുന്നു.

ഒലിവിൻതോട്ടങ്ങളും, മുന്തിരിത്തോപ്പുകളും കണ്ടു തുടങ്ങി. കുറേക്കൂടി സഞ്ചരിച്ചപ്പോൾ ആട്ടിൻപററങ്ങളെയും അവയുടെ ഇടയന്മാരെയും കണ്ടു. പുൽപ്പുറങ്ങളിൽ ഉല്ലാസമായി മേഞ്ഞുനടക്കുന്ന ആട്ടിൻകൂട്ടത്തെ കണ്ടപ്പോൾ തിരുമേനിയുടെ മനസ്സ് സന്തോഷംകൊണ്ടു നിറഞ്ഞു.

'യഹോവാ എൻെറ ഇടയനാകുന്നു' എന്ന മധുരമായ സങ്കീർത്തനം ദാവീദിനെപ്പോലെ പാടിക്കൊണ്ട് തിരുമേനി മുന്നോട്ടുനടന്നു.

നിരനിരയായി വീടുകൾ കണ്ടുതുടങ്ങി. കുട്ടികളുടെ ആർപ്പുവിളികൾ മുഴങ്ങിക്കേട്ടപ്പോൾ അവരോടൊത്തു് ആർപ്പുവിളിക്കാൻ തിരുമേനിക്ക് വലിയ ആഗ്രഹം തോന്നി. മാതളപ്പഴത്തിൻെറ ഭംഗിയുള്ള ആ ഓമനക്കിടാങ്ങളോടു തിരുമേനിക്കു വലിയ വാത്സല്യം തോന്നി.

ഒരു കൊച്ചുവീടിൻെറ അടുത്തു ചെന്നപ്പോൾ ദൈവദൂതൻ തിരുമേനിയോടു യാത്രപറഞ്ഞു. അതിസുന്ദരിയായ ഒരു സ്ത്രീ ഒരു കുപ്പായം തുന്നിക്കൊണ്ടിരുന്നു. കുറേശ്ശ നരച്ച താടിയുള്ള ഒരു മനുഷ്യനും കോമളനായ ഒരു ബാലനും ഒരു മൂലയിലിരുന്ന് എന്തോ ജോലി ചെയ്യുന്നുണ്ട്. തിരുമേനി സൂക്ഷിച്ചുനോക്കി.

'ഒരു തടിക്കഷണം കൈവാളിനാൽ അറുത്തു മുറിക്കയും ഉളിയും കൊട്ടുപിടിയുംകൊണ്ട് അളവ് ഒപ്പിച്ചു തുണ്ടിക്കയും മട്ടവും മുഴക്കോലും എടുത്തു് അരികും കോണും ശരിയായിപ്പണിയുകയും ചിന്തേരിടുകയും മിനുസം വരുത്തുകയും ഒക്കെ ചെയ്തുകൊണ്ടിരിക്കുന്ന ആ മനുഷ്യൻെറ ഓരോ പ്രവൃത്തിയും തിരുമേനി കൗതുകത്തോടെ നോക്കിക്കൊണ്ടിരുന്നു.

കോമളനായ ബാലനാകട്ടെ അപ്പൻ പറയുന്നതനുസരിച്ച് ഓരോ പ്രവൃത്തിയും ചെയ്തുകൊണ്ടിരുന്നു. ചെത്തുകഷണം പെറുക്കി ശേഖരിക്ക, ആവശ്യപ്പെട്ട ചെറുപലകകൾ എടുത്തുകൊണ്ടുവരിക, ഭംഗിയായി അവ

---

നിർവ്വഹിപ്പാൻ പ്രയാസമാണെന്നു കണ്ടതിനാൽ ഇക്കഴിഞ്ഞ ജൂൺ 3–ാംതീയതി വന്ദ്യദിവ്യശ്രീ പാലക്കാട്ടു ജോൺ കോർ എപ്പിസ്ക്കോപ്പായെ ദയറായുടെ മാനേജരും വികാരിയുമായി നിയമിച്ചതനുസരിച്ചു ബ. കോർ എപ്പിസ്ക്കോപ്പാ ചാർജ്ജെടുത്തിരിക്കയാണ്. (ഇതിനിടയിൽ ബ. തിരുവാങ്കോട്ടു ഗീവറുഗീസ് റമ്പാച്ചൻ വെട്ടിക്കൽ ദയറായിലെത്തി നാല്പതു ദിവസം നോമ്പ് എടുത്തു താമസിക്കയും ദയറായുടെ സമുദ്ധാരണകാര്യങ്ങളിൽ ശ്രദ്ധ പതിപ്പിക്കയും ചെയ്തിട്ടുണ്ട്. പ.)

മുൻഭാഗത്തു് ഇരുനിലകളോടുകൂടിയ ഒരു മേടയും അതോടു തൊട്ടുചേർന്ന് നെടുനീളത്തിൽ രണ്ടു നിലയായിതന്നെയുള്ള പള്ളിയുമായിട്ടാണ് ഇതു പണിതീർത്തിരിക്കുന്നതു്. താഴെയും മുകളിലും വി. കുർബ്ബാന അണയ്ക്കുന്നതിനു സൗകര്യസജ്ജീകരണങ്ങളോടുകൂടിയ മദ്ബഹായും ഇവിടെ ക്രമീകരിച്ചിരിക്കുന്നു. ആദ്യം സ്ഥാപിച്ച കുരിശിനു യാതൊരു മാററവും വരുത്താതെ അതിനോടു ബന്ധിച്ചതന്നെയാണ് വി. മദ്ബഹാ പണിതീർത്തിട്ടുള്ളതും. മലങ്കരസഭയുടെ അഭിമാനകേന്ദ്രങ്ങളിൽ ഒന്നായ ഈ സ്ഥാപനം പുനരുദ്ധരിക്കേണ്ട ഒരു ചുററുപാടാണ് ഇപ്പോൾ ഉള്ളതു്. സഭാംഗങ്ങളുടെ സത്വരശ്രദ്ധ ഇക്കാര്യത്തിൽ പതിയേണ്ട സംഗതിയും ഈ സന്ദർഭത്തിൽ അനുസ്മരിപ്പിച്ചുകൊള്ളുന്നു.

—0—

# സ്ത്രീ കുടുംബത്തിൽ

(മേരി കോശി, കുണ്ടറ)

സ്ത്രീ എങ്ങനെ കുടുംബിനിയായി. ആദ്യമനുഷ്യന്റെ പരിപൂരകമായി അവനിൽനിന്നുതന്നെ ദൈവം അവളെ സൃഷ്ടിച്ചതായി ആദ്യപുസ്തകത്തിൽനിന്നു നാം കാണുന്നു. ആദാമിനെ സൃഷ്ടിച്ചപ്പോൾതന്നെ സ്ത്രീ അവനിൽ ഒളിഞ്ഞിരുന്നു. 'ദൈവത്തിന്റെ സ്വരൂപത്തിൽ അവനെ സൃഷ്ടിച്ചു. ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു' (ഉല്പ. 1: 27). മനുഷ്യൻ ഏകനായിരിക്കുന്നതു നന്നല്ല; ഞാൻ അവനു തക്കതായൊരു തുണ ഉണ്ടാക്കിക്കൊടുക്കും' (ഉല്പ. 1: 18). അങ്ങനെ കുടുംബം ഏദനിൽതന്നെ ആരംഭിച്ചു. കരുണാസമ്പൂർണ്ണനായ

യെല്ലാം അടുക്കിവെക്കുക തുടങ്ങിയ ചില്ലറ ജോലികൾ ചുറുചുറുക്കോടെ ചെയ്തുകൊണ്ടിരുന്നു. തേനീച്ചകളെപ്പോലെ ഉത്സാഹത്തോടെ അവർ എല്ലാം ജോലിചെയ്തുകൊണ്ടിരുന്നു. അവരുടെ വസ്ത്രധാരണംകൊണ്ട് അത് ഒരു യഹൂദകുടുംബം ആണെന്ന് തിരുമേനിക്കു മനസ്സിലായി.

കുറച്ചുസമയം കഴിഞ്ഞപ്പോൾ മാതാവ് അപ്പനെയും, മകനെയും ഭക്ഷണത്തിനു വിളിച്ചു. കനലിന്മേൽ ചുട്ടെടുത്ത മൂന്ന് അടകളും, കുറച്ച് ഈന്തപ്പഴവും മാത്രമേ അവിടെ ആകെ ഉണ്ടായിരുന്നുള്ളു.

ആ ബാലൻ തിരുമേനിയെ ചൂണ്ടിക്കാണിച്ചുകൊണ്ട് തന്റെ അമ്മയോടു പറഞ്ഞു:— 'അമ്മേ...അദ്ദേഹം വളരെ ക്ഷീണിച്ചിരിക്കുന്നു. നമുക്ക് അദ്ദേഹത്തിനുകൂടി ഇതിൽനിന്നു കൊടുക്കണം'.

അമ്മയും അപ്പനും സന്തോഷത്തോടെ മകൻ പറഞ്ഞതു കേട്ടു. അവർ ഒന്നിച്ചു ഭക്ഷണത്തിനിരുന്നു. ഓരോരുത്തരും അവരവരുടെ ആഹാരത്തിൽനിന്ന് പകുതിവീതം എടുത്ത് തിരുമേനിക്കു കൊടുത്തു. അപ്പോഴാണ് തിരുമേനിക്ക് അവർ ആരെല്ലാമെന്ന് മനസ്സിലായത്.

വി. യൗസേപ്പും, വി. മാതാവും യേശുകുമാരനും ആയിരുന്നു അത്.

'അയ്യോ....എന്റെ യേശുനാഥാ..,.ഞാൻ അങ്ങയെ അറിഞ്ഞില്ലല്ലോ' എന്ന് തിരുമേനി പറഞ്ഞപ്പോൾ യേശുനാഥൻ പുഞ്ചിരി തൂകിക്കൊണ്ട് തിരുമേനിയെ തലോടി.

അപ്പോൾ ഒരു മണിനാദം മുഴങ്ങി. വി. യൗസേപ്പും, വി. മാതാവും, യേശുകുമാരനും കാഴ്ചയിൽനിന്നു മറഞ്ഞു.

ബദാംവൃക്ഷത്തിന്റെ തണലിലിരുന്ന് താൻ സ്വപ്നം കാണുകയായിരുന്നുവെന്ന് തിരുമേനിക്ക് അപ്പോഴാണ് മനസ്സിലായത്.

വിശക്കുന്നവരെകണ്ടു മനസ്സലിയുന്നവനായ യേശുനാഥനെ ധ്യാനിച്ചുകൊണ്ട് തിരുമേനി ദേവാലയത്തിലേക്കു കയറിപ്പോയി.

ഇത് ഒരു സ്വപ്നം മാത്രമാണെന്ന് നിങ്ങൾ പറഞ്ഞേക്കും. നസ്രേത്തിലെ കൊച്ചുവീട്ടിൽ പാർത്തിരുന്ന തിരുകുടുംബത്തിന്റെ മനോഹരമായ ചിത്രം നിങ്ങളുടെ മനസ്സിൽ പതിയാൻ ഈ കഥ നിങ്ങളെ സഹായിക്കട്ടെ.

തന്റെ പ്രസംഗം കേൾക്കാൻവേണ്ടിവരുന്ന ജനങ്ങളെ എപ്പോഴും കരുണയോടുകൂടി കാത്തിരുന്ന യേശുനാഥന്റെ കഥകൾ വി. വേദപുസ്തകത്തിൽനിന്നും നാം പഠിക്കണം. അഞ്ചപ്പംകൊണ്ട് അയ്യായിരത്തെയും, ഏഴപ്പംകൊണ്ട് നാലായിരത്തെയും തീററിതൃപ്തരാക്കിയ കഥ നാം എത്രവട്ടം കേട്ടിട്ടുണ്ട്.

അതിഥികളെ സൽക്കരിക്കുന്നതും, വിശക്കുന്നവർക്കു ഭക്ഷണം കൊടുക്കുന്നതും, ദാഹിക്കുന്നവർക്കു കുടിപ്പാൻ കൊടുക്കുന്നതും, സാധുക്കളെ സഹായിക്കുന്നതും, രോഗികളെ ശുശ്രൂഷിക്കുന്നതും, ദുഃഖിതരെ ആശ്വസിപ്പിക്കുന്നതും എത്ര സന്തോഷപ്രദങ്ങളായ കാര്യങ്ങൾ ആണ്. പുണ്യകർമ്മങ്ങൾകൊണ്ട് നമ്മുടെ ജീവിതത്തെ ശ്രേഷ്ഠമാക്കിത്തീർക്കാൻ നമുക്ക് ശ്രമിക്കാം.

യേശുനാഥൻ നമ്മെ അനുഗ്രഹിക്കട്ടെ.

എല്ലാ നല്ല ആശംസകളും നേർന്നുകൊണ്ട്

**സ്വന്തം കുഞ്ഞിച്ചായൻ**

ദൈവത്തിന്റെ കരങ്ങളാൽതന്നെ ആദ്യകുടുംബം സമുത്ഘാടിതമായി.

പുരുഷന്റെ വാരിയെല്ലുകളിൽനിന്ന് ഒന്ന് എടുത്ത് സ്ത്രീയെ സൃഷ്ടിച്ചതിനാൽ സ്ത്രീക്ക് ഒരു അന്യഥാത്വമില്ല എന്നു വ്യക്തം. ധർമ്മാചരണത്തിൽ രണ്ടുപേർക്കും തുല്യപങ്കാളിത്വമാണുള്ളത്. ഒരു പക്ഷി അതിന്റെ രണ്ടു ചിറകുകളും വിരിച്ച് ആകാശവിരിവിലൂടെ സ്വച്ഛന്ദം വിഹരിക്കുന്നതുപോലെ, വളർന്നുയരുന്ന ഒരു കുടുംബത്തിനു പുരുഷനും സ്ത്രീയും സമഘടകങ്ങൾതന്നെ. എന്നാൽ അവന്റെ കരത്തിനുകീഴിൽനിന്ന് അവൾ എടുക്കപ്പെട്ടിരിക്കുന്നതിനാൽ അവന്റെ പരിരക്ഷണത്തിൻകീഴായിരിക്കണം അവൾ. വാരിയെല്ലുകൾക്കുള്ളിൽ ഹൃദയം സൂക്ഷിക്കപ്പെട്ടിരിക്കുന്നതിനാൽ പുരുഷന്റെ ഹൃദയത്തിന്റെ കാവൽക്കാരിയാണു സ്ത്രീ. 'ക്രിസ്തു സഭയ്ക്കു തലയായിരിക്കുന്നതുപോലെ ഭർത്താവു ഭാര്യയ്ക്കു തലയാകുന്നു. സഭ ക്രിസ്തുവിനു കീഴടങ്ങിയിരിക്കുന്നതുപോലെ ഭാര്യമാരും ഭർത്താക്കന്മാർക്കു സകലത്തിലും കീഴടങ്ങിയിരിക്കണം' (എപ്പേ. 5: 23, 24) എന്ന് വി. പൗലൂസ് ആജ്ഞാപിക്കുന്നു. എന്നാൽ സ്ത്രീയുടെ ഈ വിധേയത്വം കേവലം അടിമത്വമാണെന്നു ധരിക്കരുത്. എന്തെന്നാൽ ഭാര്യാഭർതൃബന്ധം സ്നേഹത്തിൽ അധിഷ്ഠിതമാണ്. സ്നേഹത്തിൽ അടിമത്വമില്ല.

വിവാഹംമൂലം സ്ത്രീയും പുരുഷനും ഏകീഭവിക്കുന്നു. 'അവർ മേലാൽ രണ്ടല്ല, ഒരു ദേഹമത്രേ' (മത്താ. 19: 6) എന്നാണു കർത്താവ് അരുളിച്ചെയ്യുന്നത്. വിവാഹത്തെപ്പറ്റി തെർത്തുല്യൻ പറഞ്ഞിരിക്കുന്നത് 'ഭർത്താവും ഭാര്യയും ഏകശരീരവും ഏക ആത്മാവുമായിത്തീരുന്നു' എന്നാണ്. അദ്ദേഹം ഇങ്ങനെ തുടരുന്നു. 'അവർ ഒരുമിച്ചു പ്രാർത്ഥിക്കുന്നു. ഒരുമിച്ച് ആരാധനാക്രമങ്ങൾ അനുഷ്ഠിക്കുന്നു. അവർ പരസ്പരം പ്രോത്സാഹിപ്പിക്കുകയും ശക്തി പകരുകയും ചെയ്യുന്നു. ഒരുമിച്ചു ദേവാലയത്തിൽ പോകുന്നു. ഒരേ കർതൃമേശയിൽനിന്ന് അനുഭവിക്കുന്നു. പ്രയാസങ്ങളനുഭവിക്കുന്നതിലും പീഡനങ്ങളെ നേരിടുന്നതിലും ആശ്വാസം അനുഭവിക്കുന്നതിലും സഹകരിച്ചുനിൽക്കുന്നു. അവർ തമ്മിൽ തമ്മിൽ ഒന്നും മറച്ചുവയ്ക്കുന്നില്ല. ഇങ്ങനെയുള്ളവർക്കു ദൈവം തന്റെ സമാധാനം നൽകും. ഇരുവരും ഉള്ളിടത്തു ദൈവസാന്നിദ്ധ്യം അനുഭവപ്പെടുന്നു'. പുരുഷനെക്കൂടാതെ സ്ത്രീയോ സ്ത്രീയെ കൂടാതെ പുരുഷനോ ഇല്ല. ഈ ഏകാത്മകത്വം കുടുംബത്തിന്റെ കെട്ടുപണിക്ക് എത്രയും ആവശ്യമാണ്.

'സ്ത്രീകളിൽ ജ്ഞാനമുള്ളവൾ തന്റെ ഭവനം പണിയുന്നു; ഭോഷത്വമായവളോ അതു സ്വന്ത കൈയാൽ പൊളിച്ചുകളയുന്നു' (സദൃ. 14: 1) എന്ന സദൃശവാക്യം വളരെ ശ്രദ്ധേയമാണ്. കല്ലും മണ്ണുംകൊണ്ടുള്ള ഭവനമല്ല ഇവിടെ വിവക്ഷിക്കപ്പെടുന്നത്. സംസ്ക്കാരനിബദ്ധമായ ഒരു തലമുറയെ വാർത്തെടുക്കുക എന്നതത്രേ. ഉത്തമയായ ഒരു കുടുംബിനിക്കേ ഇതു സാധിക്കൂ. ഇതിനു സഹനത്തിന്റെയും സേവനത്തിന്റെയുമായ സ്വഭാവവിശേഷം ആവശ്യമാണ്. സ്ത്രീസ്വഭാവത്തിന്റെ ഒരു പ്രത്യേകതയാണു ശുശ്രൂഷിക്കുക എന്നത്. ആടയാഭരണാദികളിലും ശരീരലാവണ്യവർദ്ധനവിലും മാത്രം ശ്രദ്ധ ചെലുത്തി സ്വാർത്ഥലോലുപയായിക്കഴിയുന്ന സ്ത്രീക്ക് ഒരു നല്ല ഭവനത്തിന്റെ കെട്ടുപണിക്കാരി ആയിരിക്കുവാൻ കഴികയില്ല. അവൾ കുടുംബം പൊളിക്കുകയാണു ചെയ്യുന്നത്.

സ്ത്രീകളിൽ ബഹുഭൂരിപക്ഷവും തങ്ങളുടെ ശാരീരികസൗന്ദര്യത്തെപ്പറ്റി അഭിമാനമുള്ളവരാണ്. അതു വർദ്ധിപ്പിക്കാൻ ആവോളം പരിശ്രമിച്ചുകൊണ്ടിരിക്കയും ചെയ്യുന്നു. ആധുനികലോകത്തിൽ സൗന്ദര്യം വളരെയേറെ വിലയിരുത്തപ്പെടുന്നു. സൗന്ദര്യമത്സരം നടത്തി സൗന്ദര്യറാണികളെ പ്രാദേശികവും രാഷ്ട്രീയവും അന്താരാഷ്ട്രീയവുമായ ലവലുകളിൽ തെരഞ്ഞെടുത്തു കിരീടം ധരിപ്പിക്കുന്ന വാർത്ത പത്രപംക്തികളിൽ ഇന്നു സാധാരണമാണ്. എന്നാൽ ഈ സൗന്ദര്യം എത്രകാലം നിലനില്ക്കും എന്നു ചിന്തിക്കേണ്ടതുണ്ട്. രോഗവും വാർദ്ധക്യവും സൗന്ദര്യത്തെയും ആരോഗ്യത്തെയും കാർന്നുതിന്നുകൊണ്ടിരിക്കുന്നു എന്നുള്ളത് അനേകരും വിസ്മരിക്കയാണ്. ഇന്നത്തെ സൗന്ദര്യറാണികൾക്ക് ഏതാനും വർഷങ്ങൾ കഴിയുമ്പോൾ ഈ സൗന്ദര്യം ഒരു സ്വപ്നം മാത്രമായിരിക്കയില്ലയോ? 'ലാവണ്യം വ്യാജവും സൗന്ദര്യം വ്യർത്ഥവുമാകുന്നു, യഹോവാഭക്തിയുള്ള സ്ത്രീയോ പ്രശംസിക്കപ്പെടും' (സദൃ. 31: 30) എന്നുള്ള സുഭാഷിതസൂക്തം അർത്ഥവത്താണെന്ന് അനുഭവങ്ങൾ സാക്ഷിക്കുന്നു. 'യഹോവേ രക്ഷിക്കേണമേ ഭക്തന്മാർ ഇല്ലാതെപോകുന്നു' (സങ്കീ. 12: 1) എന്നു സങ്കീർത്തനക്കാരൻ വിലപിക്കുന്നു. 'പിന്നിയ തലമുടി, പൊന്ന്, മുത്ത്, വിലയേറിയ വസ്ത്രം എന്നിവകൊണ്ടല്ല ദൈവഭക്തിയെ സ്വീകരിക്കാ

FOR FAVOURS RECEIVED




Mrs. Abraham, Kanpur.




Lalu & Kunju, Bhopal.

Mrs. Mariamma–
Varghese, Ranchi.

ന്ന സ്ത്രീകാംക്കു് ഉചിതമാകംവണ്ണം സൽപ്രവൃത്തികളെ കൊണ്ടത്രേ അലങ്കരിക്കേണ്ടതു്" (1 തിമ. 2: 10) എന്ന വി. പൗലൂസ് അപ്പോസ്തോലനം അനുശാസിക്കുന്നു. സൽപ്രവൃത്തികാം ആത്മസൗന്ദര്യവർദ്ധകങ്ങളാണു്. ആത്മാവിന്റെ സൗന്ദര്യത്തെ നിഹനിപ്പാൻ രോഗത്തിനോ വാർദ്ധക്യത്തിനോ കഴികയില്ല. ഈ സൗന്ദര്യം മാതാക്കാം തങ്ങളുടെ കുടുംബത്തിനു നിക്ഷേപമായി അവശേഷിപ്പിക്കട്ടെ. ആദ്ധ്യാത്മികങ്ങളായ കാര്യങ്ങളിൽ വന്നുപോയിട്ടുള്ള അനാസ്ഥയാണു് ഇന്നു ലോകത്തെ കലാപസങ്കുലമായ ഒരു അവസ്ഥയിലെത്തിച്ചിരിക്കുന്നതു്.

കുടുംബത്തിൽ സമാധാനവും സംതൃപ്തിയും പുലത്തുവാൻ വീട്ടമ്മ ബാദ്ധ്യസ്ഥയാണു്. കുടുംബാംഗങ്ങളുടെ സാംസ്ക്കാരികനിലവാരം കുടുംബിനിയെ ആശ്രയിച്ചാണിരിക്കുന്നതു്. വിവാഹബന്ധംമൂലം കുടുംബിനീപദത്തിൽ പ്രവേശിക്കുന്ന ഒരു സ്ത്രീ വലിയ ഉത്തരവാദിത്വമേറെറടുക്കുകയാണു ചെയ്യുന്നതു്. വിവാഹജീവിതത്തെപററി യുവജനങ്ങളുടെ കാഴ്ചപ്പാടു് ഇന്നത്തേതിലുപരി വിശാലമാകേണ്ടതുണ്ടു്. ജഡികാനുഭൂതികാംക്കു വേണ്ടിയുള്ളതും ഭാവനാനിർഭരവുമായ ഒന്നാണു വിവാഹജീവിതം എന്നു ധരിച്ചുവശായിട്ടുള്ള യുവജനങ്ങാം കുറവല്ല. ഭാവിയെപററി അമിതപ്രതീക്ഷകളോടെ ഭാര്യാപദത്തിൽ പ്രവേശിക്കുന്ന ഒരു സ്ത്രീ ഓർത്തുകൊള്ളണം അവളുടെ കുടുംബജീവിതത്തിന്റെ വഴിത്താര മുഴുവൻ പുഷ്പങ്ങാം വിതറിയതായിരിക്കയില്ലെന്നു്. കല്ലും പറക്കാരയും നിറഞ്ഞ ദുർഘടമാർഗ്ഗങ്ങളിലൂടെയും അന്ധകാരാവൃതമായ ചുററുപാടുകളിലൂടെയും അവാം കടന്നു പോകേണ്ടിവരും. അങ്ങനെയുള്ള ഘട്ടങ്ങളെ സമചിത്തതയോടെ നേരിടണമെങ്കിൽ തികഞ്ഞ യാഥാർത്ഥ്യബോധം വേണം. അതിനു് ആവശ്യമായിരിക്കുന്നതു് ആത്മചൈതന്യമാണു്. ആത്മനിഷ്ഠമായ ഒരു കുടുംബജീവിതം പരാജയപ്പെടുകയില്ല.

ഭാര്യാപദത്തിൽ പ്രവേശിക്കുന്ന ഒരു സ്ത്രീ ഭർതൃഭവനത്തിലെ അവിഭാജ്യഘടകമായിത്തീരുന്നു. ഭർത്താവിനുള്ള സകലതും—മാതാപിതാക്കളും സഹോദരങ്ങളും വസ്തുവകകളുമെല്ലാം—അവാം അവളുടേതായി സ്വീകരിക്കുന്നു. അവിടെ കുടുംബബന്ധങ്ങാം വിലമതിക്കപ്പെടുകതന്നെവേണം. താനും തന്റെ ഭർത്താവും എന്ന ഇടുങ്ങിയ ചിന്താഗതി മാത്രമായാൽ കുടുംബം കലഹത്തിനു രംഗസ്ഥലമാവുകയായിരിക്കും. തന്മൂലം കുടുംബബന്ധങ്ങാം ശിഥിലമാകയും കുടുംബം തകരുകയും ചെയ്തിട്ടുള്ള അനുഭവങ്ങാം കുറച്ചൊന്നുമല്ല. ഭർതൃമാതാപിതാക്കാംക്കു മകളായും, ഭർതൃസഹോദരങ്ങാംക്കു സഹോദരിയായും ഭേദം കൂടാതെ പെരുമാറുവാൻ അവാം കടപ്പെട്ടവളാണു്. മോവാബ്യകാരിയായ രൂത്തു് ഇതിനു് ഒരു സാധനപാഠമത്രേ. സ്വഭർത്താവു് ദിവംഗതനായിട്ടും അവാം ഭർതൃഭവനത്തെ പരിത്യജിക്കുന്നതിനോ ഭർതൃകുടുംബത്തോടുള്ള ധർമ്മം വിസ്മരിക്കുന്നതിനോ തയ്യാറായില്ല. നവോമിയുടെ ആ നല്ലവളായ മരുമകാം കർതൃവംശാവലിയിൽ പേർകൊണ്ടു് എക്കാലവും അവിസ്മരണീയയായി നിലകൊള്ളുന്നു.

ഉത്തമയായ ഒരു ഭാര്യക്കു മാത്രമേ ഉത്തമയായ ഒരു മാതാവായിരിക്കാൻ സാധിക്കൂ. ഒരു സ്ത്രീ മഹനീയയാകുന്നതു് അവളുടെ മാതൃപദലബ്ധിയോടുകൂടിയാണു്. ഇക്കാലത്തു് രാജ്യം ഭരിക്കുന്നതിലും ശാസ്ത്രം കൈകാര്യം ചെയ്യുന്നതിലും ഉദ്യോഗം വഹിക്കുന്നതിലും യുദ്ധം ചെയ്യുന്നതിലും പർവ്വതാരോഹണം നടത്തുന്നതിലുമെല്ലാം സ്ത്രീകാം മുന്നേറിക്കൊണ്ടിരിക്കയാണു്. എന്നാൽ ഇവയെക്കാളൊക്കെയും മഹത്വം ഒരു നല്ല മാതാവായിരിക്കു എന്നതാണു്. സ്നേഹത്തിന്റെ നിസർഗ്ഗസുന്ദരമായ ഒരു ദൃശ്യമാണു മാതാവു് എന്നു പറയാം. മാതൃസ്തന്യത്തോടൊപ്പം സ്നേഹത്തിന്റെ അനിർവ്വചനീയമായ മാധുര്യം കൂടി അവാം ശിശുവിനു പകർന്നുകൊടുക്കുന്നു. മടിയിൽ കിടക്കുന്ന ശിശുവിന്റെ പ്രകാശമാനമായ കണ്ണുകാം മാതൃമുഖത്തേക്കു തറയ്ക്കപ്പെടുകയാണു്. അവിടെനിന്നു ശിശു അനുഭൂതി ഉാംക്കൊള്ളുകയാണു്. ആ ഓരോ നിമിഷവും ശിശുവിൽ സ്വഭാവം കരു പിടിക്കയാണു്. അപ്പോാം മാതാവു തന്റെ കുടുംബത്തിന്റെ ഭാവി അവാം അറിയാതെതന്നെ സംവിധാനം ചെയ്യുന്നു. അവാം കോപിഷ്ഠയും ഗർവ്വിഷ്ഠയുമാണെങ്കിൽ അവയുടേതായ അനുഭൂതികളായിരിക്കും ശിശുവിലേക്കു സംക്രമിക്കുന്നതു്. സൽസ്വഭാവം യഥാർത്ഥമായ ദൈവവിശ്വാസം കൊണ്ടും ഭക്തികൊണ്ടുമേ രൂപം ധരിക്കൂ. അതിനാൽ പ്രാർത്ഥനാജീവിതം ഒരു സ്ത്രീക്കു് അപരിത്യാജ്യമായിരിക്കുന്നു. അവാം ബാല്യം മുതലേ ദൈവഭക്തിയുള്ളവളാണെങ്കിലേ തന്റെ ഭാര്യാത്വത്തിലും മാതൃത്വത്തിലും അതു പുലത്താൻ സാധിക്കൂ. അതിനാൽ വിനയം, വിശുദ്ധി, വിശ്വാസം എന്നീ ആദ്ധ്യാത്മികമൂല്യങ്ങാം ഒരിക്കലും കൈവിടപ്പെടാതിരിക്കാൻ സ്ത്രീകാം കരുതണം. ഹന്നാ ഒരു ഉത്തമ മാതാവായിരുന്നു. പ്രാർത്ഥനയിലൂടെ അവാംക്കു പുത്രലബ്ധിയുണ്ടായി. ആ മകനെ ദൈവത്തിനു സന്തോഷപൂർവ്വം അവാം സമർപ്പിച്ചു. ശമുവേൽ പ്രാർത്ഥനയുടെ പുത്രനായിരുന്നു. അതിന്റെ ഫ

# 'ഒരു സ്വപ്നം സാക്ഷാൽക്കരിക്കപ്പെടുന്നു'

(ഫാദർ സി. എം. തോമസ്, ഓർഗനൈസിംഗ് സെക്രട്ടറി)

'ഏകനായി മഹാത്ഭുതങ്ങളെ പ്രവർത്തിക്കുന്നവനു സ്തോത്രം ചെയ്‌വിൻ; അവൻെറ ദയ എന്നേക്കുമുള്ളതു്'' (സങ്കീർത്തനങ്ങൾ 136: 4).

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ചരിത്രത്തിലെ ഒരു സുപ്രധാനദിനമാണ് 1970 സെപ്റ്റംബർ 14–ാം തീയതി. വർഷങ്ങളായി നമ്മുടെ പിതാക്കന്മാർ ആഗ്രഹിച്ചു കാത്തിരുന്ന മഹത്തായ ഒരു സുദിനമാണന്ന്. അന്നാണ് നമ്മുടെ എല്ലാവരുടെയും ഒരു ചിരകാലസ്വപ്നം സാക്ഷാൽക്കരിക്കപ്പെടുന്നതു്.

മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽമിഷ്യൻ ആശുപത്രി കോലഞ്ചേരിയിൽ പ്രവർത്തനം ആരംഭിക്കുകയാണ്, ഈ സെപ്റ്റംബർ 14–ാം തീയതി. പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയും എല്ലാ അഭിവന്ദ്യ മെത്രാപ്പോലീത്താ തിരുമേനിമാരും സംബന്ധിച്ചു നടത്തുന്ന വിശുദ്ധ കൂദാശാകർമ്മത്തോടെയാണ് ആസ്പത്രി പ്രവർത്തനം ആരംഭിക്കുന്നതു്. പരിശുദ്ധ പാത്രിയർക്കീസ്ബാവാ ശിലാസ്ഥാപനം ചെയ്തതും കാലംചെയ്ത പരിശുദ്ധ കാതോലിക്കാബാവായുടെ മെമ്മോറിയലായി ആരംഭിക്കുന്നതുമായ ഈ മഹൽസ്ഥാപനത്തിൻെറ പണി ആരംഭിച്ചിട്ട് മൂന്നുവർഷംകഴിഞ്ഞു. ആസ്പത്രി പ്രവർത്തനമാരംഭിക്കുന്നതിനു് നിശ്ചയിച്ചിരുന്നതിലും ഒരു വർഷം താമസിച്ചുപോയെങ്കിലും ഉദ്ദേശിച്ചിരുന്നതിലും വിപുലമായ സൗകര്യങ്ങളോടെയാണ് ഇപ്പോൾ ഇതാരംഭിക്കുന്നതു് എന്നുള്ള വസ്തുത ചാരിതാർത്ഥ്യത്തിനും അതോടൊപ്പം അഭിമാനത്തിനും വകതരുന്നു.

---

ലമോ അവൻ ഇസ്രായേലിനു ന്യായാധിപതിയും ദീർഘദർശിയുമായിത്തീർന്നു. 'സ്ത്രീകളിൽനിന്നും ജനിച്ചവരിലേക്കും വലിയവനായ' വി. യോഹന്നാൻ സ്നാപകൻെറ മാതാപിതാക്കളെപ്പററി തിരുവെഴുത്തുകളിൽ പറയുന്നതു് അവർ ദൈവത്തിൻെറ സകല കല്പനകളിലും ന്യായങ്ങളിലും കുററമില്ലാത്തവരായിരുന്നു എന്നാണ്. വി. പൗലൂസ് തൻെറ ശിഷ്യനായ തീമോത്തിയോസിൻെറ വിശ്വാസത്തെപ്പററി സംതൃപ്തിയോടെപറയുമ്പോൾ ആ വിശ്വാസം അവൻെറ വല്യമ്മ ലോവീസിലും അമ്മ യൂനിക്കായിലും ഉണ്ടായിരുന്നു (2 തീമ. 1: 5) എന്നു് അനുസ്മരിക്കുന്നു. ദുർവൃത്തനായി യൗവ്വനകാലത്തിൽ ഏറിയപങ്കും ചെലവഴിച്ച ആഗസ്തീനോസ് മഹാപരിശുദ്ധനായിത്തീരുവാനുണ്ടായ ഏററം വലിയ പ്രേരണാശക്തി അദ്ദേഹത്തിൻെറ മാതാവായ മോണിക്കായുടെ കണ്ണുനീരോടെയുള്ള പ്രാർത്ഥനയാണ്. ലോകത്തിൽ മഹാന്മാരായി അറിയപ്പെട്ടിട്ടുള്ള ബഹുഭൂരിപക്ഷത്തിൻെറയും മഹത്വത്തിനു മുഖ്യഹേതുവായിത്തീർന്നിട്ടുള്ളതു് അവരുടെ മാതാക്കളാണെന്നു പൊതുവേ പറയാം. അതിനാൽ മാതാക്കളെ! നിങ്ങൾ മഹത്തായ ഒരു തലമുറയെ വാർത്തെടുക്കുവാൻ കടപ്പെട്ടിരിക്കുന്നു എന്നോർത്തുകൊൾക. ഒരു ശിശുവിൻെറ വളർച്ചയിൽ മാതാവു് പ്രായേണ സശ്രദ്ധാലുവായിരിക്കും. അവൻെറ ആത്മികവളർച്ചയിൽ നിങ്ങൾ പ്രത്യേകം ശ്രദ്ധിക്കുക. ശിശുവിനെ മടിത്തലത്തിൽ കിടത്തി പ്രാർത്ഥിക്കുക. പ്രാർത്ഥനയിൽ നിങ്ങൾ നിങ്ങളുടെ കണ്ണുകളിൽ ഉതിരുന്ന അശ്രുകണങ്ങൾ ശിശുവിൻെറ മാർത്തടമാകുന്ന പളുങ്കുപാത്രത്തിൽ കർതൃതിരുമുമ്പാകെ കാണിക്കയായി സമർപ്പിക്കുക. നിങ്ങളുടെ സൗമ്യതയും വിനയവും അവൻെറ ഹൃദയത്തിൽ രൂഢമൂലമാകുകതന്നെചെയ്യും. അസംതൃപ്തിയും അതിൻേറതായ അട്ടഹാസങ്ങളും മാറെറാലിക്കൊണ്ടു് മനുഷ്യൻെറ സുരക്ഷിതബോധംതന്നെ തകരാറിലായിക്കൊണ്ടിരിക്കുന്ന രക്തരൂഷിതമായ ഒരു കാലയളവിൽ, ലോകത്തിനു് ആത്മികമായ ഒരു നവചൈതന്യം ഉണ്ടാക്കിക്കൊടുക്കാൻ വനിതകൾക്കു മാതൃത്വത്തിലൂടെ വഹിക്കാനുള്ള പങ്കു് ഒട്ടും അപ്രധാനമല്ല.

---

FOR FAVOURS RECEIVED









Kunjunjamma, Maramon.

താമസിച്ചതിൽ ക്ഷമാപണം
Mrs.Thankamma Cherian B S P

V. J. A. V. A. A.
Nedumavu.

## ഇതുവരെ നടന്നിട്ടുള്ള പ്രവർത്തനങ്ങൾ

പണി തീർന്നിട്ടുള്ള മെയിൻ ബിൽഡിംഗ് 45,000 സ്ക്വയർ ഫീററ് വിസ്തീർണ്ണം വരുന്നതാണ്. അതിൽ ലബോറട്ടറി, ഓപ്പറേഷൻ തീയേറ്റർ തുടങ്ങിയ സൗകര്യങ്ങളുള്ളതിനു പുറമെ, നൂററിഅൻപതു് രോഗികളെ കിടത്തി ചികിത്സിക്കാനുള്ള ആധുനികസൗകര്യങ്ങളുമുണ്ട്. പേവാർഡിനുള്ള ഒരു പുതിയ കെട്ടിടത്തിന്റെ പണി ആരംഭിച്ചിട്ടുണ്ട്. ഇതിന്റെ പണി ആശുപത്രി പ്രവർത്തനമാരംഭിക്കുന്നതിനു മുമ്പുതന്നെ തീരുന്നതാണ്. പണിതീർന്നിട്ടുള്ള നേഴ്സസ് ക്വാർട്ടേഴ്സിൽ 30 പേർക്കു താമസിക്കാം. രോഗികൾക്കു ഭക്ഷണം പാകം ചെയ്യുന്നതിനായി ഒരു ഡയററി ബിൽഡിംഗും പണി തീർന്നിട്ടുണ്ട്. പ്രധാനപ്പെട്ട ഡോക്ടേഴ്സിനു വേണ്ടിവരുന്ന ക്വാർട്ടേഴ്സും പണിതീർന്നിട്ടുണ്ട്. പ്രവർത്തനസംബന്ധമായ പ്രാരംഭപ്രവർത്തനങ്ങൾക്കായി ഡയറക്ടർ കഴിഞ്ഞ ജൂലായ് 15 മുതൽ ഇവിടെ താമസിച്ചുവരുന്നു.

ഒരേ സമയത്തു് പ്രവർത്തിക്കുന്ന രണ്ടു് ഓപ്പറേഷൻ തീയേറററുകളും എക്സ്റേ തുടങ്ങിയവയും പ്രവർത്തനസജ്ജമായിക്കഴിഞ്ഞു. ഈ ആശുപത്രിയുടെ മുഴുവൻ ആവശ്യത്തിനും മതിയാകുന്ന ജലവിതരണസൗകര്യങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്,

## ദൈവത്തിന്റെ അളവററകൃപ

ഒരു രൂപപോലും സ്വന്തമായിട്ടില്ലാതെ ആരംഭിച്ച ഈ സ്ഥാപനത്തിനു് ഇന്നു് അനേകലക്ഷം രൂപയുടെ സ്വത്തുണ്ടായിട്ടുണ്ട്. സർവ്വശക്തനായ ദൈവത്തിന്റെ അത്ഭുതകരമായ ശക്തിയുടെ പ്രകടമായ വ്യാപാരമൊന്നു മാത്രമാണ് ഇതിന്റെ പിറകിലുള്ളതു്. കോലഞ്ചേരിയിലും സമീപപ്രദേശങ്ങളിലുമുള്ള അനേകം ആളുകൾ ആത്മാർത്ഥമായി സഹകരിച്ചു; നാളിതുവരെയുള്ള വിജയരഹസ്യവും മറെറാന്നുമല്ല.

നമ്മുടെ സഭയിലെ ചില വ്യക്തികളെ ദൈവം നിയോഗിച്ചതുമുഖാന്തിരം അഖിലലോകസഭാകൗൺസിൽ ഈ സ്ഥാപനത്തോടു വളരെ അടുത്തുവന്നിട്ടുണ്ട്. ആസന്നഭാവിയിൽ പതിനെട്ടുലക്ഷം രൂപയുടെ ഒരു ഗ്രാൻറു് സഭാകൌൺസിലിൽനിന്നും ലഭിച്ചേക്കുമെന്നു പ്രതീക്ഷിക്കുന്നു. 'ചോദിക്കുന്നതിലും നിനയ്ക്കുന്നതിലും അത്യന്തം പരമായി ചെയ്യുവാൻ കഴിയുന്ന' (എഫെ. 3: 20) സർവ്വകൃപാലുവായ ദൈവം വേണ്ടതു് വേണ്ട സമയത്തു പ്രവർത്തിക്കേണ്ടതിനായി നമുക്കു പ്രാർത്ഥിക്കാം.

ഉന്നതസ്ഥാനങ്ങളിൽ ഇരിക്കുന്ന ബിരുദധാരികളും മാസംതോറും ഭീമമായ സംഖ്യ സമ്പാദിക്കാവുന്നവരുമായവർ തങ്ങളുടെ ഔദ്യോഗികകൃത്യം വിട്ടിറങ്ങിവന്നു് ഈ സ്ഥാപനത്തിൽ സേവനം ചെയ്യുവാൻ നിശ്ചയിച്ചിരിക്കുന്നു എന്നതു് അത്ഭുതകരമാണ്.

## ഒരു വലിയ കുറവു്

ഈ ആശുപത്രിയുടെ പണി ആരംഭിച്ചിട്ടു മൂന്നുവർഷം കഴിഞ്ഞു. ഇക്കാലമത്രയും ഇവിടെ നടന്ന വിപുലമായ പ്രവർത്തനപരിപാടികളുടെ സാമ്പത്തികശക്തികേന്ദ്രം കോലഞ്ചേരിയിലും പരിസരങ്ങളിലുമുള്ള വ്യക്തികളും ബ. പള്ളികളുമായിരുന്നു. സഭയുടെ നാനാഭാഗത്തുനിന്നും അപൂർവ്വം വ്യക്തികളും വളരെ ചുരുക്കം പള്ളികളും നൽകിയ സംഭാവനകളെ നന്ദിപൂർവ്വം സ്മരിച്ചുകൊണ്ടു തന്നെയാണ് ഇക്കാര്യം തുറന്നുപറയുന്നതു്. സഭയുടെ ഒരു പൊതുസ്ഥാപനമെന്ന നിലയിൽ സഭയുടെ പൊതുവായ സഹകരണവും കൈത്താങ്ങലും ഇതിന്നാവശ്യമാണ്. തന്നെയുമല്ല, എതെങ്കിലുമൊരു ഭദ്രാസനത്തിനോ ഏതാനും പള്ളികളും വ്യക്തികളും ചേർന്നുള്ള സംഘത്തിനോ നടത്താവുന്ന രീതിയിൽ അത്ര ചെറുതല്ലാത്ത ഒരു മഹാസ്ഥാപനമത്രെ ഇതു്. നമ്മുടെ സഭയുടെ സ്വത്തു് നമ്മുടെ പള്ളികളും വ്യക്തികളുമാണ്. സഭ പൊതുവായി കനത്ത ചുമതലബോധത്തോടെ സഹകരിച്ചു സഹായിക്കേണ്ട ഗൗരവതരമായ ഒരു സംഗതിയാണിതു്.

എന്നാൽ നിർഭാഗ്യവശാൽ സഹകരണത്തിന്റെ ഒരു സമീപനം അനേകരിൽനിന്നും ഉണ്ടായിട്ടില്ല എന്നു് ഖേദപൂർവ്വം രേഖപ്പെടുത്തട്ടെ. ഈ മൂന്നു വർഷവും പല വിധത്തിലുള്ള പരസ്യങ്ങൾ നടത്തിയിട്ടും, പള്ളികൾക്കു് പ. ബാവാ തിരുമേനി കല്പനയയച്ചിട്ടും ഞങ്ങൾ ഇതൊന്നും അറിഞ്ഞില്ലെന്നു പറയുവാൻ ആർക്കും കഴിയുകയില്ല. പലർക്കും ഇതൊരു വിഷയമായിട്ടില്ല എന്നതാണ് പരമാർത്ഥം. വർഷങ്ങളായി നമ്മുടെ പിതാക്കന്മാർ ആഗ്രഹിച്ചിരുന്നതും നമ്മുടെ കർത്താവിന്റെ രക്ഷണ്യോപദേശം പ്രവൃത്തിപഥത്തിൽ വരുത്തുന്നതുമായ ഈ സ്ഥാപനം നമ്മുടെ സഭയിലെ എല്ലാ വിശ്വാസികളുടെയും ഇടവകകളുടെയും പരിലാളനയാൽ വളരേണ്ടതല്ലെ? ഒരു വിഭാഗം ആളുകൾമാത്രം കഷ്ടപ്പെടുവാൻ അനുവദിക്കുന്നതു് ക്രിസ്തീയമാണോ എന്നു് മാന്യവായനക്കാർ ചിന്തിക്കട്ടെ! കാലത്തിന്റെ വെല്ലുവിളികളെ നേരിടുവാൻ ഈദൃശമായ ജീവകാരുണ്യപ്രവർത്തനങ്ങളല്ലാതെ എന്തുള്ളൂ? ഓരോരുത്തരും ആവതു സഹായിക്കാ

സം ഈ സ്ഥാപനത്തിൻെറ വിജയപൂർവ്വമായ നടത്തിപ്പിനുവേണ്ടി പ്രാത്ഥിക്കാനും തയ്യാറാകട്ടെ.

## മാതൃകാപരമായ സമീപനം

അങ്കമാലിഭദ്രാസനത്തിലെ ഒരു പള്ളിപ്പൊതുയോഗം എടുത്ത തീരുമാനം ഏവരും അറിഞ്ഞിരിക്കുന്നതു് നല്ലതാണ്. 5,000 രൂപയുടെ ഗവേണിംഗ്ബോഡി മെമ്പർഷിപ്പെടുത്ത പള്ളിക്കാരാണവർ. നാലഞ്ചുവർഷത്തേക്കു വെടിക്കെട്ടു്, ചെണ്ടമേളം മുതലായ ആഘോഷങ്ങൾ വേണ്ടെന്നു വയ്ക്കുകയും അപ്രകാരമുണ്ടാകുന്ന മിച്ച സംഖ്യകൊണ്ടും മററും മെഡിക്കൽമിഷ്യനു് 10,000 രൂ. സംഭാവന ചെയ്യണമെന്നു് യോഗംകൂടി നിശ്ചയിക്കുകയും ചെയ്തു. ഇപ്പോൾ അതനുസരിച്ചുള്ള വിഹിതം തന്നുകൊണ്ടിരിക്കുകയാണ്.

ഉപജീവനത്തിനായി സൗദിഅറേബ്യയിൽപ്പോയി ജോലി ചെയ്യുന്ന ഒരു കുട്ടി 500 രൂപയും ഇംഗ്ലണ്ടിൽനിന്നു് മററൊരു കുട്ടി 300 രൂപയും അയച്ചുതന്നു. ആ കുട്ടികളുടെ എഴുത്തിൻെറ രത്നച്ചുരുക്കം ഏതാണ്ടിതുപോലെയാണ്. 'മെഡിക്കൽമിഷ്യൻെറ പണി ആരംഭിച്ച അന്നുമുതൽ വേർതിരിച്ചു് മിച്ചംവച്ച സംഖ്യയാണിതു്. ഇനിയും തുടർന്നയച്ചുകൊള്ളാം'.

ഏതാനുംദിവസം മുമ്പു് ഞങ്ങൾ ഒരു ഗ്രാമപ്രദേശത്തു് പിരിവിനു നടക്കുന്ന സന്ദർഭത്തിൽ ഒരാൾ ഓടിവന്നു് ഞങ്ങളെ വീട്ടിലേക്കു ക്ഷണിച്ചു. 'ഇന്നെൻെറ മകളുടെ വിവാഹത്തിനു് സാരിയും മററും വാങ്ങാനായി കരുതിയിരുന്ന രൂപയിൽനിന്നും കുറെ ദൈവനാമമഹത്വത്തിനായി മെഡിക്കൽമിഷ്യനു തരുന്നു' എന്നു പറഞ്ഞു് ഒരു സംഖ്യ അദ്ദേഹം ഞങ്ങളെ ഏല്പിച്ചു. പേരു പറയാതെയും അനേകർ സംഭാവനകൾ അയച്ചുകൊണ്ടിരിക്കുന്നു. ഇതുപോലുള്ള സംഭവങ്ങൾ നമ്മുടെ ആളുകൾ ചിന്തിക്കുന്നതിനും അതനുസരിച്ചു് പ്രവത്തിക്കുന്നതിനും സഹായകമാകുമെന്നു് പ്രതീക്ഷിക്കാം. ദൈവം നമുക്കുതന്ന അനുഗ്രഹങ്ങളും താലന്തുകളും വിനിമയം ചെയ്യുമ്പോൾ ഇതുപോലുള്ള സ്ഥാപനങ്ങളെ ഓർക്കുന്നതിനും നശിക്കാത്ത നിക്ഷേപം ഇഹത്തിൽവച്ചുതന്നെ സമ്പാദിക്കുന്നതിനും സംഗതിയാകട്ടെ.

## സിസ്റ്റർഹുഡ്

ഈ സ്ഥാപനത്തിനു് ഒരു സിസ്റ്റർഹുഡ് ഉണ്ടാക്കുന്നതിനും കിഴക്കമ്പലം കോൺവെൻറു് ഹെഡ്ക്വാർട്ടേഴ്സായി ഒരു നല്ല സമൂഹം വളർത്തിയെടുക്കുന്നതിനുള്ള വിപുലമായ ശ്രമം അഭിവന്ദ്യ തെയോഫീലോസ് തിരുമേനി ആരംഭിച്ചിട്ടുണ്ടു്. ഇംഗ്ലണ്ടിൽനിന്നും ആംഗ്ലേയസഭയിലെ സിസ്റ്റർ റീത്താമേരി കുറഞ്ഞതു് രണ്ടുവർഷം കിഴക്കമ്പലത്തുവന്നു താമസിച്ചു് നമ്മുടെ സഹോദരികൾക്കു പരിശീലനം കൊടുക്കാമെന്നു സദയം സമ്മതിച്ചിരിക്കുന്നു. ഇതിനു പ്രാരംഭമായി പരിശുദ്ധ ബാവാ തിരുമനസ്സിലെ അനുവാദത്തോടെ ഏതാനും സഹോദരികളെ പൂനായിലേക്കു് അയച്ചുകഴിഞ്ഞു. തുടർന്നു് അവൾക്കു് നേഴ്സിംഗ് പരിശീലനം കൊടുക്കുന്നതാണ്. ഈ സെപ്ററംബർ മാസത്തിൽ സിസ്റ്റർഹുഡിലേക്കു് ഏതാനുംപേരെക്കൂടി എടുക്കുന്നതാണ്.

പുരുഷന്മാർക്കായി ഒരു ബ്രദർഹുഡുംകൂടി ഉണ്ടായെങ്കിൽ ഈ സ്ഥാപനത്തിനും നമ്മുടെ സഭയ്ക്കും അതു് ഏററ പ്രയോജനപ്പെടുമായിരുന്നു. ആയുഷ്ക്കാലം മുഴുവൻ ദൈവവേലയ്ക്കായി തങ്ങളെത്തന്നെ സമർപ്പിച്ചു് ജീവിക്കണമെന്നാഗ്രഹിക്കുന്നവർ തങ്ങളുടെ മേൽവിലാസം അറിയിക്കുകയോ നേരിട്ടന്വേഷിക്കുകയോ ചെയ്യുന്നതു് നന്നായിരിക്കും.

## ഉദ്യോഗാർത്ഥികളുടെ പ്രവാഹം

ഈ സ്ഥാപനത്തിൽ ഉദ്യോഗം ലഭിക്കുന്നതിനായി കേരളത്തിനകത്തും പുറത്തുംനിന്നുമായി അനേകംപേർ ശുപാർശകത്തുകളുമായി കൂടുന്നുണ്ട്. സേവനൗത്സുക്യമുള്ള ത്യാഗസന്നദ്ധരായ ജോലിക്കാരായിരിക്കും ഈ സ്ഥാപനത്തിനു് തിലകം ചാത്തുന്നതു്. 150 കിടക്കകളുള്ള ഈ ആശുപത്രി ഒരു വർഷം സാധാരണഗതിയിൽ പ്രവത്തിക്കണമെങ്കിൽ കുറെ ഏറെ രൂപാ വേണ്ടിവരും? അതിനുള്ള ഏകമാർഗ്ഗം രാപകൽ നമ്മുടെ കുടുംബവും സകലതും ഇതെന്നമട്ടിൽ പ്രതിഫലകാംക്ഷയില്ലാതെ സേവനനിരതരായി പ്രവത്തിക്കുന്ന ഒരു വലിയ സംഘം ആളുകൾ ഉണ്ടാവുകയാണ്. ഒരു സാധാരണ ആശുപത്രിയിൽനിന്നും വ്യത്യസ്തമായി ഒരു മിഷ്യനാശുപത്രിയായി ഇതു തീരണമെങ്കിൽ ഇക്കാര്യം അനിവാര്യമാണ്. ഈയൊരുദ്ദേശം മുൻനിത്തിയാണു് സിസ്റ്റർഹുഡ് ആരംഭിക്കുന്നതു്. സിസ്റ്റർഹുഡിൽ ചേന്നു് ഏതു താഴ്ന്ന ജോലിയും ചെയ്തുകൊള്ളാമെന്നു് പറഞ്ഞു പലരും മുന്നോട്ടുവരുന്നു. ഉന്നതവിദ്യാഭ്യാസം സിദ്ധിച്ച അനേകർ പ്രതിഫലചിന്തയില്ലാതെ സേവനകുതുകികളായി വരുമ്പോൾ കേവലം ഉദ്യോഗാത്ഥികളായി വരുന്നവരെ അംഗീകരിക്കുക സാദ്ധ്യമാണോ എന്നു ചുമതലപ്പെട്ടവർ ചിന്തിച്ചാൽ അതിൽ അത്ഭുതമില്ലല്ലോ. അനാഥരും നിരാശ്രയരുമായ രോഗികൾക്കു് ഏതെങ്കിലും സഹായം ചെയ്യണമെങ്കിൽ മേല്പറഞ്ഞവരിൽനിന്നും ലഭിക്കുന്ന ആദായത്തിൽനിന്നുവേണം. ഭാവിയിൽ 75 ശതമാനം ആൾക്കാരും നിസ്വാത്ഥസേവനംചെയ്യുന്ന ഒരു സ്ഥാപനമായി മെഡിക്കൽമിഷ്യൻ തീരണം. ഉപജീവനത്തിനുള്ള ഒരു തൊഴിൽ എന്നോണം ഉദ്യോഗാത്ഥികൾ ഇവിടെ ഓടിക്കൂടുന്നതു മാറിയിട്ടു് 'ആയുഷ്ക്കാലം മുഴുവൻ ഈ വയലിൽ ഞാൻ കത്താവിൻെറ വേലചെയ്യും' എന്ന പ്രതിജ്ഞയോടെ അനേകർ വരേണ്ടിയിരിക്കുന്നു. ഏതാദൃശമായ ഒരു സേവനപാരമ്പര്യം പടുത്തുയർത്തുവാൻ ദൈവം സംഗതിയാക്കട്ടെ.

## ഉത്ഘാടനമഹാമഹം

ഈ സെപ്ററംബർ മാസം 14-ാം തീയതി ആശുപത്രി പ്രവത്തനമാരംഭിക്കുമ്പോൾ ബ. ഇൻഡ്യൻ പ്രസിഡൻറു് വി. വി. ഗിരിയുടെ മഹനീയ സാന്നിദ്ധ്യത്തിൽ ആഘോഷസമന്വിതം ഉൽഘാടനകമ്മം നിർവ്വഹിക്കണമെന്നാണു് നിശ്ചയിച്ചിരുന്നതു്. എന്നാൽ കേരളത്തിലെ തെരഞ്ഞെടുപ്പുസംബന്ധിച്ചു് അദ്ദേഹത്തിനു് പ്രസ്തുത അവസരം സൗകര്യമല്ല. അതുകൊണ്ടു് ഡിസംബർമാസം ആദ്യവാരത്തിൽ അദ്ദേഹം വരുന്ന സമയത്തു് ആർഭാടപൂർവ്വം ഉത്ഘാടനച്ചടങ്ങു് നടത്താമെന്നാഗ്രഹിക്കുന്നു.

സെപ്ററംബർ 14-ാംതീയതി പ്രവത്തനമാരംഭിക്കുമ്പോഴേക്കും ഏറെക്കാര്യങ്ങൾ ക്രമീകരിക്കാനുള്ളതുകൊണ്ടു് പ്രവത്തകർ വലിയ സാമ്പത്തികഭാരത്തിലാണെന്നു് ഏവരും അറിഞ്ഞു് വേണ്ടതു പ്രവത്തിക്കണമെന്നു് വിനീതമായി അഭ്യത്ഥിക്കുന്നു. മണിയോർഡർ, കറസ്പോണ്ടൻസ് മുതലായവ സെക്രട്ടറി, മെഡിക്കൽ മിഷ്യൻ, കോലഞ്ചേരി എന്ന വിലാസത്തിലായിരിക്കണം.

# നമ്മുടെ സഭയുടെ മക്കൾ കേരളത്തിന പുറത്ത്

(റവ. ഡോ. പി. കെ. സഖറിയാ, ഖാരഗ്പൂർ)

ഭൂലോകത്തിന്റെ ഏതു ഭാഗത്തു ചെന്നാലും ഇന്ന മലയാളികളെ കാണാം. അവരെപ്പററിയുള്ള വാർത്തകളും പല വിധത്തിൽ നാം അറിഞ്ഞുകൊണ്ടിരിക്കയാണ്. എന്നാൽ ഈ ലേഖനംകൊണ്ട് ഉദ്ദേശിക്കുന്നതു തികച്ചും മതപരമായ ഒരു അപഗ്രഥനമാണ്.

മാതാപിതാക്കന്മാർ തങ്ങളുടെ സന്താനങ്ങൾ നല്ല നിലയിൽ വരുവാൻ—വളരുവാൻ—ആഗ്രഹിക്കുന്ന. എന്നാൽ ചില പാകപ്പിഴകൾകൊണ്ട് അവർ ഉദ്ദേശിക്കുന്ന ഫലങ്ങൾ കാണാറില്ല. അതിൽ പലർക്കും നിരാശയുമില്ല. അറിഞ്ഞടങ്ങുന്ന. എന്നാൽ അല്പം ഒന്ന കരുതിയാൽ ഉദ്ദേശിച്ച ഫലം വരുമെന്ന് നിശ്ചയമാണ്. തങ്ങളുടെ കഴിവും സന്താനങ്ങളുടെ സാദ്ധ്യതയും അനുസരിച്ചുള്ള വിദ്യാഭ്യാസം കഴിച്ചശേഷം നാട്ടിനും വീട്ടിനും ഒരു ഭാരമായിത്തീരാതെ കേരളത്തിന പുറത്ത് എവിടെയെങ്കിലും പോയി ഒരു ജോലി തിരയുന്നതിൽ നമ്മുടെ മക്കളെ ഉത്സാഹിപ്പിക്കതന്നെവേണം. അങ്ങനെ പോകുന്നവർ ആത്മീയമായി ഉയരണം, സാമ്പത്തികമായി വളരണം, സാമൂഹ്യമായി വികസിക്കണം. വീടും വിദ്യാലയവുമായിക്കഴിഞ്ഞ മക്കൾ വിശാലമായ ലോകത്തിലേക്ക് ഇറങ്ങുകയാണ്. ഇറക്കിവിടുകയാണ്. സാധാരണ മകൻ—മകൾ—പോകുന്ന ദിവസം ഇടവകപ്പട്ടക്കാരൻ വരും. എല്ലാവരുംകൂടി പ്രാർത്ഥിച്ച് ആശീർവദിച്ച് അയക്കും. നല്ലതുതന്നെ. പക്ഷേ അതോടെ ഇടവകപ്പട്ടക്കാരന്റെ ചുമതല തീന്നില്ല. ആ മക്കളുടെ ആത്മീയ പുരോഗതിക്കുവേണ്ടി അദ്ദേഹത്തിന് പലതും ചെയ്യാൻ സാധിക്കും. നാട്ടിൽ വി. മദ്ബഹാകളിൽപോലും ശുശ്രൂഷിച്ചിട്ടുള്ള നല്ല മക്കൾ വിദേശത്ത് പള്ളിയിൽ കേറാത്തവരായും, ചിലപ്പോൾ പെന്തക്കൊസ്തുകാരുമായുള്ള സഹകരണത്തിൽ സഭയ്ക്ക് ഇതരന്മാരായും തീരാറുണ്ട്. അതിനിടയാകാതിരിക്കാൻ തക്കവണ്ണം ഇടവകപ്പട്ടക്കാരൻ ഒന്ന ശ്രമിക്കണം.

കുട്ടിയുടെ ശരിയായ മേൽവിലാസം, ചെന്നെത്തുന്ന സ്ഥലത്ത് അടുത്തെവിടെയെങ്കിലുമുള്ള നമ്മുടെ സഭയിലെ പട്ടക്കാരന് അയച്ചുകൊടുക്കണം. അതോടൊപ്പം കുട്ടിയുടെ ഒരു ചെറിയ സ്വഭാവവിവരണവും. അതനുസരിച്ച് സ്ഥലത്തെ പട്ടക്കാരന് ആ വ്യക്തിയുമായി ഇടപെടുവാൻ സാധിക്കും. ഇന്നത്തെ പരിതസ്ഥിതിയിൽ ഇൻഡ്യയിലെ എല്ലാ സാധാരണ പട്ടണങ്ങളിലും നമ്മുടെ സഭയുടെ പട്ടക്കാർ ചെന്നെത്തുന്നുണ്ട്. അതു് ആരെല്ലാം ആണ്, എവിടെ എല്ലാമാണ് എന്ന് ബാഹ്യകേരള മെത്രാപ്പോലീത്തൻ അരമന, എം. ഡി. സിമ്മനാരി, കോട്ടയം എന്ന വിലാസത്തിൽ എഴുതിയാൽ അറിയാം. മാതാപിതാക്കന്മാരും അവരുടെ മക്കൾ പോയിട്ടുള്ള സ്ഥലങ്ങളിലെ ബ. അച്ചന്മാർക്ക് അവരുടെ മക്കളെക്കുറിച്ച് എഴുതി ചോദിക്കയും വിവരം അന്വേഷിക്കയും ചെയ്യണം. ആ മക്കൾ ആ സ്ഥലത്തെ പള്ളിയുമായി ബന്ധപ്പെട്ടിരിക്കാൻ ഉത്സാഹിപ്പിക്കണം. ഇങ്ങനെ ചെയ്താൽ അവരുടെ ജോലികാര്യങ്ങളിലും മററും അവരെ സഹായിക്കാൻ ആ സ്ഥലത്തുള്ള പട്ടക്കാരന കുറെയൊക്കെ സാധിക്കും. ആ മക്കൾ വിവാഹത്തിന വരുമ്പോൾ അവരുടെ ഉദ്യോഗസ്ഥലവുമായി ബന്ധപ്പെട്ട പട്ടക്കാരന്റെ എഴുത്തുമായി വരുവാൻ വീട്ടുകാരും ഇടവകപ്പട്ടക്കാരനും നിർബ്ബന്ധിക്കതന്നെവേണം. അങ്ങനെ ചെയ്യാത്തതു നിമിത്തം പല ക്രമക്കേടുകളും ഉണ്ടാകാറുണ്ട്. ചില ആൺകുട്ടികളും പെൺകുട്ടികളും അവിശുദ്ധമായ വേഴ്ചകളിൽ കഴിഞ്ഞിട്ട് ആരുമറിയാതെ നാട്ടിൽപോയി വിവാഹിതരായിവരുന്ന. ഈവഴിക്ക് ചില ആത്മഹത്യകളും കുടുംബതകർച്ചകളും ഉണ്ടാകുന്നുണ്ട്. ചില ആൺകുട്ടികൾ അവധിക്കുപോയി തിരികെ വരുമ്പോൾ 'സഹോദരി'യെയും കൊണ്ടുവരും ഉദ്യോഗത്തിന്. എല്ലാവരും വിശ്വസിക്കും സഹോദരിയാണെന്ന്. പക്ഷേ കുറെനാൾ കഴിയുമ്പോളാണ് കല്യാണം നടത്തിക്കൊടുക്കുവാൻ പട്ടക്കാരനെ സമീപിക്കുന്നത്. ആ സമയം കല്യാണം നടത്തിക്കൊടുക്കുവാൻ തക്ക പരിതഃസ്ഥിതി അല്ലായിരിക്കും. ഉടനെ അച്ചന്റെമേൽ പരാതിയായി; കുററപ്പെടുത്തലായി. അടുത്ത പെന്തക്കോസ്തു പാസ്റ്ററോ മറേറാ കല്യാണം നടത്തിക്കൊടുക്കും. നാട്ടിലേക്ക് ഒരു കല്യാണക്കുറി, കല്യാണം പള്ളിയിൽവച്ചു നടന്ന എന്ന്. അവിടെയും എല്ലാവരും വിശ്വസിച്ചു. പിന്നെ പ്രശ്നം കുട്ടിയുടെ മാമോദീസാ. നാട്ടിൽ ചെല്ലും ഇടവകപട്ടക്കാരന്റെ അടുത്ത് ഇന്ന വീട്ടിലെ ഇന്നാരുടെ മകനല്ലേ കുഴപ്പമൊന്നുമില്ല; നല്ല പയ്യനാ. ഒന്നുമന്വേഷിക്കാതെ മാമോദീസായുമായി. പക്ഷേ അവന്റെ വിവാഹം എങ്ങനെ. ആരു നടത്തി. അവൻ വിദേശത്ത് ഓർത്തഡോക്സുകാരനായിട്ടാണോ ജീവിക്കുന്നത്. പ്രായേണ ആരും ഇവ ചിന്തിക്കാറില്ല. ഇങ്ങനെ നടന്ന സംഭവങ്ങൾ എനിക്കു നേരിട്ടറിയാം.

വേറൊരു സംഭവം, കേരളത്തിലുള്ള വലിയ ഒരിടവകയിൽനിന്ന് പെണ്ണിന്റെയും ചെറുക്കന്റെയും വരുമാനം എല്ലാം വയ്പിച്ചിട്ട് ഒരു രസീതും കൊടുത്ത് അയച്ചിരിക്കുന്നു! കല്യാണം എവിടെവച്ചാണു നടത്തുന്നത് എന്നോ ആരാണ് നടത്തുന്നത് എന്നോ ആ പള്ളിക്കാർക്കോ ആ പള്ളിയിലെ വികാരി അച്ചനോ അല്പംപോലും ചിന്തയില്ല. പണം മാത്രമാണോ നമ്മുടെ മാനദണ്ഡം?

ഇനിയും വേറൊരു അപകടം. ഉദ്യോഗത്തിനപോയ മകന് ജോലികിട്ടി എന്ന് എഴുത്തുവന്ന. പക്ഷേ ഇവിടെ ചിലവു കൂടുതലാകയാൽ വരവു തികയുന്നി

---

നമ്മുടെ സഭയുടെ പരിശുദ്ധ സുന്നഹദോസ് ഇതിന്റെ ഭരണഘടന പരിശോധിച്ച് അംഗീകരിച്ചിട്ടുണ്ട്. കൂടാതെ സഭാമാനേജിങ്ങ്കമ്മററി ആലോചിച്ച് ഗണ്യമായ ഒരു തുക മെഡിക്കൽമിഷ്യന കൊടുക്കണമെന്ന നിശ്ചയിക്കുകയും ചെയ്തിട്ടുണ്ട്. അങ്ങിനെ ദൈവാനുഗ്രഹത്തിന്റെയും പുരോഗതിയുടെയും രാജപാത തെളിഞ്ഞുകാണുകയാണ്.

'ഈ ദൈവം എന്നെന്നേക്കും നമ്മുടെ ദൈവമാകുന്നു; അവൻ നമ്മെ ജീവപര്യന്തം വഴിനടത്തും' (സങ്കീ. 48:14).

—0—

ല്ല. മാതാപിതാക്കന്മാക്ക് അതിൽ പരിഭവമില്ല. 'എന്റെ മകൻ കാര്യമായ പഠിത്തം ഒന്നുംഇല്ലാതെ നാലാം ഫോറംവരെ പഠിച്ചിട്ട് പുറപ്പെട്ടുപോയതല്ലെ. വീട്ടിൽ വഴക്കുകാരനായിരുന്നു. ഏതായാലും നന്നായിപ്പോയി' നാട്ടുകാർക്കും ഒരു സമാധാനം. ഒരു കൊല്ലം കഴിഞ്ഞപ്പോൾ മകന്റെ ഫോട്ടോ. റൈറയും, റിസ്റ്റ്‌വാച്ചും എല്ലാം ഉണ്ട്. നല്ല അരണവാലൻ മീശയും. (ഇതിനകം അവൻ അയച്ച എഴുത്തിൽനിന്ന്)പത്തു ഏന്നൂറു രൂപാ ശമ്പളമുള്ള മകനാണ്. ഒരു ഹോട്ടലിലെ മേൽവിലാസമാണ് മകന്. 'ഇവിടുത്തെ താമസംകൊണ്ട് ചിലവിനു തികയുന്നതേയുള്ളു. അതിനാൽ ഒരു വീടെടുത്തു് താമസിക്കണം. പഠിത്തമുള്ള പെണ്ണിനെ കല്യാണം കഴിക്കണം. നല്ല തുക സ്ത്രീധനവും വേണം. ഇവിടെ ഞാൻ പെണ്ണിന് ജോലിവാങ്ങിക്കൊടുക്കാം. ഞങ്ങൾക്ക് ഇരുവക്കും സുഖമായിക്കഴിയാം. സ്വല്പം വല്ലതും മിച്ചംവന്നാൽ വീട്ടിലേക്ക് അയക്കുകയും ചെയ്യാം'.

മകന്റെ കല്യാണത്തിന് അപ്പന് തിടുക്കമായി. പഠിത്തമില്ലാതെ നാട്ടിൽ വഴക്കായി നടന്ന മകൻ വാച്ചും റൈറയും കോട്ടുമുള്ളവനായി. അവനു്ഒരു നല്ല ഭാര്യ വേണം, പഠിത്തമുള്ളവളായിരിക്കണം. ദല്ലാൾകാരെ അറിയാം. ആലോചനയായി. ചെറുക്കൻ വന്നു. വന്നപ്പോൾ റിസ്റ്റ്‌വാച്ചുണ്ട്, ററെർലിൻ ഷർട്ട്, കസവുമുണ്ട് പോരെ. വിളിച്ചുചൊല്ലി. കല്യാണവുമായി. പതിനായിരംരൂപ സ്ത്രീധനവും. പെണ്ണിനേയുംകൂടെവിട്ടു. സ്ഥലത്തുവന്നപ്പോഴാണറിയുന്നതു് റിസ്റ്റ്‌വാച്ചിന്റെ ഉടമ മറെറാരാളായിരുന്നെന്നും,ജോലി ഹോട്ടലിൽ അരിവയ്പായിരുന്നെന്നും. കിട്ടിയ സ്ത്രീധനത്തുകകൊണ്ട് ഒരു പുതിയ ഹോട്ടലിന്റെ പരിപാടി. പക്ഷേ അതു വിജയിച്ചെന്നു വരുമോ? കല്യാണം ആലോചിക്കുമ്പോഴെ രണ്ടു കൂട്ടക്കാരും പരസ്പരം അന്വേഷിച്ചറിഞ്ഞിരുന്നെങ്കിൽ പെണ്ണിനും പെണ്ണിന്റെ വീട്ടുകാക്കും ഖേദിക്കേണ്ടിവരുമായിരുന്നോ? ഹോട്ടലിൽ അരിവയ്ക്കുന്നതിൽ അഭിമാനിക്കാൻ വകയുണ്ട്. സ്വന്തമായി ജോലിചെയ്തു ജീവിക്കുന്നതു മാനംതന്നെ. പക്ഷേ അതു തുറന്നുപറഞ്ഞു് മററുള്ളവരെ ചതിക്കാതിരിക്കാനുള്ള തന്റേടം ഇല്ലാത്തതാണ്അഭിമാനഭംഗം. അവന്റെഹോട്ടൽപ്രവർത്തനത്തിൽ അവനെ അറിഞ്ഞുകൊണ്ട് സഹായിക്കാവുന്ന ഒരു പെൺകുട്ടിയെയാണവന് ലഭിച്ചിരുന്നതെങ്കിൽ കുടുംബജീവിതം എത്ര ശോഭനമായിരുന്നേനേ. നാട്ടിലുള്ള പാർട്ടി, വിദേശ ഇടവകയിലുള്ള പട്ടക്കാരനോടു രഹസ്യവിവരണം ആവശ്യപ്പെട്ടിരുന്നെങ്കിൽ അതുമൂലം നാട്ടിലുള്ളപാർട്ടിക്കാർ വഞ്ചിക്കപ്പെടാതിരുന്നേനേ. അങ്ങനെ ഒരു റിപ്പോർട്ട് നാട്ടിലേക്കു പോയേക്കും എന്ന് പേടിയുണ്ടെങ്കിൽ പല ചെറുപ്പക്കാരും നല്ലവരായി വളരാൻ ശ്രമിക്കും. ഒരു ചെറുപ്പക്കാരൻ ഒരിക്കൽ എന്നോടു പറഞ്ഞു. 'അച്ചാ ഇവിടെ ഒരു പള്ളിക്ക് എനിക്ക് ആവശ്യമില്ല. എനിക്ക് കല്യാണം വീട്ടിലാലോചിക്കും. ഞാൻ അങ്ങുചെന്ന് കല്യാണം കഴിഞ്ഞിട്ട് പോരും. എന്നോടാരും ഒന്നും ചോദിക്കയില്ല. എന്റെ അപ്പൻ നാട്ടിൽ പള്ളിക്കു കൊടുക്കാനുള്ളതെല്ലാം കൊടുക്കുന്നു. പിന്നെ ഒരു കുട്ടിയുണ്ടാകുമ്പോൾ! അതും മിക്കവാറും നാട്ടിൽവച്ചായിരിക്കും. അതിനാൽ മാമോദീസാ കഴിഞ്ഞേ തിരികെവരികയുള്ളു. പിന്നെയായാലും ര

# പത്രാധിപക്കുള്ള കത്തുകൾ

ബ. പത്രാധിപരച്ചന്

മലങ്കരസഭാമാസികയിൽ ഏതാനം മാസങ്ങൾക്കു മുമ്പ് നമ്മുടെ മാനേജിങ്ങ്കമ്മററിയുടെ റിപ്പോർട്ടു പ്രസിദ്ധപ്പെടുത്തിയതിൽ വളരെ സന്തോഷപ്രദമായ ഒരു വാത്ത വായിക്കുന്നതിനിടയായി. അതായതു് നമ്മുടെ സഭയിലെ ഒരു പ്രമുഖ വൈദികനും നമ്മുടെ സഭയുടെ ഒരു അഭിമാനസ്തംഭവുമായ ബ. കുററിക്കണ്ടത്തിൽ അലക്സാണ്ടർ കത്തനാർ നമ്മുടെ സഭയുടെ സുവിശേഷവേലയ്ക്കായി അമ്പതിനായിരം രൂപാ സംഭാവന ചെയ്യുന്നു്. അദ്ദേഹത്തെ മുക്തകണ്ഠം അനുമോദിക്കുകയും മാസികയിൽ ; ഒരു മുഖപ്രസംഗംതന്നെ എഴുതുകയും ചെയ്യേണ്ടിയിരുന്നു. കാരണം അദ്ദേഹത്തിൻെറ ഈ പ്രവൃത്തി നമ്മുടെ പണക്കാരായ ആളുകൾക്കു മാതൃകയാകണം. അദ്ദേഹത്തിൻെറ പണം ഏതുവിധത്തിൽ സഭ ചെലവഴിച്ചെന്നു് അറിവാൻ സഭാമക്കൾ അത്യാകാംക്ഷയോടെയിരിക്കുകയാണു്. പരുമല സിമ്മനാരിയിൽ പ. പരുമല തിരുമേനിയുടെ കബറിങ്കലെ പണത്തിൻെറ വിനിയോഗം, ദേവലോകത്തു് പ. ബാവാ തിരുമനസ്സിലെ കബറിങ്കലെ പണത്തിൻെറ കണക്കില്ലാഴികമൂലമുള്ള കുഴപ്പങ്ങൾ ഇത്യാദി സംഗതികൾ ഇന്നു് സഭാമക്കൾ സങ്കടത്തോടെയാണു് കേട്ടുകൊണ്ടിരിക്കുന്നതു്. അതുപോലെ ബ. കുററിക്കണ്ടത്തിലച്ചൻെറ സംഭാവനത്തുകയായ 50000 രൂപയും സഭ വാങ്ങിയിട്ടു് ഏതോ തല്പരകക്ഷികളുടെ കയ്യിൽ ആയിപ്പോയോ എന്നു സംശയിക്കുന്നു. ഇതു സംബന്ധിച്ച വിശദ വിവരങ്ങൾ, പണം സംഭാവനചെയ്തു എന്നു പ്രസിദ്ധപ്പെടുത്തിയ നമ്മുടെ സഭയുടെ ഔദ്യോഗിക നാവായ 'മലങ്കരസഭ'യിൽ പ്രസിദ്ധപ്പെടുത്താത്തതിൻെറ പിമ്പിലെ രഹസ്യവും മനസ്സിലാകുന്നില്ല. ദയവായി മാസികമൂലം ഇങ്ങനെയുള്ള കാര്യങ്ങൾ സഭാംഗങ്ങൾ അറിയത്തക്കവണ്ണം പ്രസിദ്ധപ്പെടുത്തണമെന്നു താല്പര്യപ്പെടുന്നു.

പുനലൂർ, ജോർജ്ജ് തോമസ്
20–7–70.

---

ണ്ടുമൂന്നു കൊല്ലത്തിലൊരിക്കൽ നാട്ടിൽപോകും. അപ്പോൾ മാമൂദീസാ വല്ലതും ഉണ്ടെങ്കിൽ അതും നടത്തിയിട്ടു പോരും'!!! നോക്കുക സ്ഥിതി! അവനു് വിവാഹത്തിനു് നാട്ടിൽ ചെല്ലുമ്പോൾ ബ. വികാരി അച്ചനു് ഒരു അന്വേഷണവുമില്ലേ? അവനു് വല്ലപ്പോഴുമെങ്കിലും ഞായറാഴ്ച വി. കുർബ്ബാന കാണണ്ടേ? ഇവയൊക്കെ നാം പ്രത്യേകം ചിന്തിക്കേണ്ട കാര്യങ്ങളാണു്.

---

ബ. പത്രാധിപക്കു്

ഉടുമ്പൻചോല താലൂക്കിൽ കൊന്നത്തടി വില്ലേജിൽ വാത്തിക്കുടി പഞ്ചായത്തിൽ ഉദ്ദേശം 15 ചതുരശ്രമൈൽ ചുററളവിൽ സ്ഥിതിചെയ്യുന്ന സ്ഥലത്തു്, നമ്മുടെ ഓർത്തഡോക്സ് വിശ്വാസികളും സാധുക്കളുമായ 125–ൽ പരം കുടുംബക്കാർ താമസമുണ്ടു്. അവക്കു സ്വന്തമായും സൗകര്യമായും ആരാധനനടത്താൻ ഒരു ദേവാലയം ഇല്ല. അവരുടെ ഇപ്പോഴത്തെ ഏക ആശ്രയം ഇവിടെനിന്നും ഉദ്ദേശം 5 മൈൽ ദൂരമുള്ള പാറത്തോടു് (കമ്പ്ളികണ്ടം) സെൻറു് മേരീസ് പള്ളിയാണു്. തന്നിമിത്തം അഞ്ചും എട്ടും മൈൽ ദൂരമുള്ള ആളുകൾക്കു് ഈ പള്ളിയിൽവന്നു് ആരാധനനടത്താൻ സാധിക്കുന്നില്ല. ആയതിനാൽ മേല്പറഞ്ഞിരിക്കുന്ന സ്ഥലത്തെ ആളുകൾക്കു് ഒരു ദേവാലയം പണികഴിപ്പിച്ചു കിട്ടേണ്ടതു് അത്യാവശ്യമാണു്. ഇതിനുവേണ്ടി മേൽപറഞ്ഞിരിക്കുന്ന സ്ഥലത്തിൻെറ മദ്ധ്യഭാഗമായ മുരിക്കാശ്ശേരി എന്ന സ്ഥലത്തു് ഉദ്ദേശം പതിനായിരം രൂപാ വിലവരുന്ന ഒരേക്കർ സ്ഥലം ഒറേക്കോട്ടായിൽ ചാക്കോ ഉതുപ്പു് എന്നയാൾ സഭയ്ക്കുവേണ്ടി സംഭാവന ചെയ്യാമെന്നു വാഗ്ദാനംചെയ്തിട്ടുണ്ടു്. സ്ഥലവാസികൾക്കു പള്ളി പണിയിക്കാനുള്ള സാമ്പത്തികശേഷിയില്ല. അതിനാൽ ഇവിടെ പള്ളി പണിയിക്കാൻ സഭാംഗങ്ങളായ ഏവരുടെയും സഹായം ലഭിച്ചുകാണുമൊൻ ആഗ്രഹിക്കുന്നു.

മുരിക്കാശ്ശേരി, ഓ. സി. ഉതുപ്പു്
23–7–70.

## പുതിയ ദേവാലയം

ബ. പത്രാധിപർക്കു്

കുന്നംകുളം പാറയിലങ്ങാടിയിൽ നവീന മാതൃകയിലുള്ള ഒരു ദേവാലയം ആർത്താററു കുന്നംകുളം ഓർത്ത

---

FOR FAVOURS RECEIVED







Achakutty Mani, Poona. Jacob Thomas, Kachirackal, Vennikulam. T. S. John. T. S. Annamma.

ചെറുകഥ

# ഞാൻ അവനെ വേദനിപ്പിച്ചു

(ലീലാമ്മ വറുഗീസ്)

പണ്ടുപണ്ട് കിഴക്കൻമലകളുടെ അടിവാരത്തിലുള്ള സുന്ദരമായ ഒരു ഗ്രാമത്തിൽ നടന്ന കഥയാണിത്. ആ നാട്ടിലെ ഒരു മികച്ച പണക്കാരൻ ആയിരുന്നു വല്യവീട്ടിൽ ചാക്കോമുതലാളി. അദ്ദേഹത്തിന്റെ ഏക സന്താനമാണ് ജോയി. മുതലാളിയുടെ പറമ്പിലെ കുടികിടപ്പുകാരനാണ് അറപ്പുകാരനായ മത്തായി. മത്തായിക്ക് ഒരു പുന്നാരമോനുണ്ട്, ബാബു. ബാബുവും ജോയിയും ഒരുമിച്ചു കളിച്ചുവളർന്നു.

നിഷ്ക്കളങ്കതയുടെ പ്രതീകങ്ങളായ ആ പിഞ്ചോമനകൾ ഇണങ്ങിയും പിണങ്ങിയും പൊട്ടിച്ചിരിച്ചും

---

ഡോക്സ് ഇടവക വകയായി പണിതുകൊണ്ടിരിക്കുന്നു. മാർ ഗീവറുഗീസ് സഹദായുടെയും മലങ്കര ഓർത്തഡോക്സ് സുന്നഹദോസ് പരിശുദ്ധന്മാരായി പ്രഖ്യാപിച്ചിട്ടുള്ള മാർ ബസ്സേലിയോസ് കാതോലിക്കായുടെയും (കോതമംഗലം), മാർ ഗ്രീഗോറിയോസ് തിരുമേനിയുടെയും (പരുമല) നാമധേയങ്ങളിൽ പ്രത്യേക മദ്ബഹാകളോടുകൂടി പണിയിക്കുന്ന ഈ ദേവാലയം മുക്കാൽ ലക്ഷം രൂപയുടെ എസ്റ്റിമേററോടുകൂടിയാണ് പണി ആരംഭിച്ചിട്ടുള്ളത്. പള്ളിപണിക്കുവേണ്ടി ഫാദർ ജോസ് പുലിക്കോട്ടിൽ പ്രസിഡണ്ടായി ഒരു കമ്മററിയെ തെരഞ്ഞെടുത്തിട്ടുണ്ട്. പള്ളിപണിക്ക് സഭാസ്നേഹികളായ എല്ലാവരിൽനിന്നും സഹായം ലഭിക്കണമെന്ന് ഭാരവാഹികൾ ആഗ്രഹിക്കുന്നു.

കുന്നംകുളം, ഫാദർ ജോസ് പുലിക്കോട്ടിൽ
24–7–70.



'A. D. 28–ലെ വസന്തകാലത്തു് മററു ശിഷ്യന്മാരോടുകൂടി വി. തോമ്മായും പുരോഹിതസ്ഥാനത്തേക്കു് ഉയർത്തപ്പെട്ടു'—പ. യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാതിരുമേനി

കരഞ്ഞും വളർന്നുവന്നു. ഒരു നിമിഷമെങ്കിലും പിരിഞ്ഞിരിക്കുന്നതു് അവക്ക് സങ്കടകരമായിരുന്നു. ആ കളിക്കൂട്ടുകാർ ഒരുമിച്ചുതന്നെ സ്കൂളിലേക്കും പോയി. പണക്കാരനായ ജോയിയും പാവപ്പെട്ടവനായ ബാബുവും ഒരേ ക്ലാസ്സിൽ ഒരേ ബഞ്ചിൽ ഇരുന്നു പഠിച്ചു. ആ പിഞ്ചുപൈതങ്ങളുടെ സ്നേഹത്തിനു് പണം ഒരു പ്രതിബന്ധം ആയിരുന്നില്ല സുന്ദരമായ ആ ബാല്യകാലത്തു്.

X X X X

വസന്തങ്ങൾ പലതു കടന്നുപോയി. കാലവർഷം പല പ്രാവശ്യം ഭൂമീദേവിയെ സന്ദർശിച്ചു മടങ്ങിപ്പോയി. കാലത്തിൻെറ മാസ്മരശക്തി ബാല്യകാലസുഹൃത്തുക്കളുടെ രൂപത്തിലും ഭാവത്തിലും വ്യതിയാനങ്ങൾ വരുത്തിക്കൂട്ടി. ബാബുവും ജോയിയും ഇന്നു് ഒന്നും അറിയാൻപാടില്ലാത്തപിഞ്ചുകുഞ്ഞുങ്ങളല്ല. ഫോത്തു ഫോമിലാണു് ഇന്നവർ പഠിക്കുന്നതു്. ബാബുവായിരുന്നു നല്ലവനും മിടുക്കനും. അദ്ധ്യാപകരുടെയും സതീത്ഥ്യരുടെയും കണ്ണിലുണിയായിരുന്നു അവൻ. വല്യവീട്ടിലെ മുതലാളിയുടെ മകനായതുകൊണ്ടു് ജോയി ഒരു ക്ലാസ്സിലും തോററില്ല എന്നുമാത്രം.

ജോയിയുടെ ഭാവത്തിലും നടപ്പിലും സാരമായ മാററങ്ങൾ വന്നതു് ബാബു ശ്രദ്ധിക്കാതിരുന്നില്ല. പാവപ്പെട്ടവനായ ബാബുവുമായുള്ള സമ്പക്കം തന്നെ പണക്കാരനായ തൻെറ അന്തസ്സിനു ചേന്നതല്ല എന്നു് അവനു തോന്നി. അവൻ വേറെ കൂട്ടുകാരെ തേടിപ്പിടിച്ചു. ആവശ്യത്തിനു പണവും തൻെറ ഇഷ്ടത്തിനൊത്തു തുള്ളുന്ന സ്നേഹിതന്മാരുംകൂടെയായപ്പോൾ ജോയിയിൽ വന്ന മാററങ്ങൾ അത്ഭുതാവഹമായിരുന്നു. ഫലമോ? ജോയി അനുനിമിഷം നാശത്തിലേക്കു് വഴുതിനീങ്ങുകയായിരുന്നു. സ്നേഹസമ്പന്നരായ മാതാപിതാക്കന്മാരുടെയും അദ്ധ്യാപകരുടെയും ഉപദേശങ്ങൾ അവൻ കാററിൽ പറത്തിക്കളഞ്ഞു. ഇതെല്ലാം കണ്ടു് ഒരാൾ നിശ്ശബ്ദനായി കണ്ണുനീർ വാക്കുന്നുണ്ടായിരുന്നു.

മത്തായി കൂലിപ്പണിക്കാരനായിരുന്നുവെങ്കിലും തൻെറ മകനെ ദൈവാശ്രയത്തിൽ വളത്തുവാൻ ശ്രദ്ധിച്ചിരുന്നു. എല്ലാ ഞായറാഴ്ചയും വി. ആരാധനയിൽ സംബന്ധിക്കണമെന്നു് ബാബുവിനു് നിർബന്ധമുണ്ടായിരുന്നു. 'യേശുവിനെ സ്നേഹിക്കുക പിന്നെ എന്തും ചെയ്തുകൊള്ളുക' എന്ന St. Augustine-ൻെറ വാക്കുകൾ അക്ഷരംപ്രതി പാലിക്കുന്നതിൽ അവൻ ശ്രദ്ധവച്ചു. ആ വക കാര്യങ്ങൾ കേവലം കടംകഥയായിട്ടാണു് ജോയിക്കു തോന്നിയതു്. ദൈവവും സഭയും പള്ളിയും ഒന്നും അവനു് ഒരു പ്രശ്നമായിരുന്നില്ല. ബാബുവിനോടു് അവനു പുച്ഛമായിരുന്നു. ബാബുവിനെ കളിയാക്കുക എന്നതായിരുന്നു അവൻെറയും കൂട്ടുകാരുടെയും ഏക വിനോദം. തൻെറ പ്രിയപ്പെട്ട ബാല്യകാലസുഹൃത്തിൻെറ വഴിപിഴച്ച പോക്കിൽ ബാബുവിൻെറ ഹൃദയം വേദനിച്ചു. തൻെറ കൂട്ടുകാരൻെറ തെററായ പോക്കു് തന്നെ ഇത്രമാത്രം വേദനിപ്പിക്കുന്നെങ്കിൽ അതു് സ്നേഹസമ്പന്നനായ കത്താവിനെ എത്രയോ മടങ്ങു ദുഃഖിപ്പിക്കുന്നുണ്ടെന്നു് അവനു തോന്നി.

ഒരു ദിവസം വൈകുന്നേരം സ്കൂൾ വിട്ട സമയം ജോയിയുടെയും കൂട്ടുകാരുടെയും പിന്നാലെ ബാബുവും നടന്നു. കൂട്ടുകാരെല്ലാം പിരിഞ്ഞപ്പോൾ ബാബു നടന്നു് ജോയിയുടെ ഒപ്പമെത്തി. 'ജോയി!' ബാബു പറഞ്ഞു. 'ഞാൻ ഉപദേശിക്കുവാൻ വന്നതാണെന്നു വിചാരിക്കരുതു്; നിന്നെ ഞാൻ ആത്മാത്ഥമായി സ്നേഹിക്കുന്നതുകൊണ്ടു പറയുകയാണു്. ആ തെമ്മാടിപ്പിള്ളാരുമായുള്ള കൂട്ടുകെട്ടു് നിനക്കു നല്ലതിനല്ല; നിന്നെ നശിപ്പിക്കുവാനാണു് അവർ ശ്രമിക്കുന്നതു്. ജോയി! എൻെറ പൊന്നു ജോയി! നിൻെറ ഓരോ ദുഷിച്ച നടപടികളും എന്നെയും നിന്നെയും സ്നേഹിക്കുന്ന നമ്മുടെ കത്താവിൻെറ തിരുഹൃദയത്തെ എത്രമാത്രം വേദനിപ്പിക്കുന്നുവെന്നു് നീ ഓമ്മിക്കുന്നുണ്ടോ?'

ഠെ! ഒരടി! 'നിത്തടാ അധികപ്രസംഗി നിൻെറ പ്രസംഗം. ഉപദേശിക്കുവാൻ വന്നിരിക്കുന്ന ഒരു പരിശുദ്ധൻ!' ബാബുവിൻെറ കരണത്തു് ഒന്നുകൂടി പ്രഹരിച്ചതിനുശേഷം ജോയി അതിവേഗം കടന്നുപോയി.

അവിചാരിതമായി സംഭവിച്ച പിതാവിൻെറ മരണംമൂലം ബാബുവും വിധവയായ മാതാവും അധികം താമസിയാതെ ആ നാടിനോടു് എന്നെന്നേക്കുമായി വിടവാങ്ങി.

X X X X

കാലചക്രം പിന്നെയും പലവട്ടം തിരിഞ്ഞു. അത്ഭുതം വിതയ്ക്കുന്ന കരങ്ങൾ ജോയിയുടെ ജീവിതത്തിൽ പുതിയ അദ്ധ്യായങ്ങൾ എഴുതിച്ചേത്തു. തിന്മയിൽനിന്നു തിന്മയിലേക്കു് അവൻ അധഃപതിക്കുകയായിരുന്നു. മകൻെറ വഴിപിഴച്ച പോക്കുകണ്ടു് മനംചുട്ടു കലങ്ങിയ പിതാവു് ഒരുനാൾ ഹൃദയസ്തംഭനംമൂലം ഇഹലോകത്തിൽനിന്നും യാത്ര പറഞ്ഞു. പിതാവിൻെറ മരണം ജോയിയുടെ ദുർമ്മാഗ്ഗജീവിതത്തിൻെറ ആഴം വർദ്ധിപ്പിക്കുവാനേ പര്യാപ്തമായുള്ളു. ഇതുവരെയും രഹസ്യമായി ചെയ്ത കാര്യങ്ങൾ പരസ്യമായിത്തന്നെ അവൻ ചെയ്യുവാൻതുടങ്ങി. വിദ്യാലയത്തോടു് അവൻ എന്നേ യാത്ര പറഞ്ഞിരുന്നു. മദ്യമായിരുന്നു അവൻെറ ചിരന്തന സുഹൃത്തു്. അവൻ അറിയാതെതന്നെ അവൻെറ സ്വത്തുക്കൾ അന്യാധീനപ്പെട്ടുകൊണ്ടിരുന്നു. ജോയി ആനന്ദത്തിൽ നീന്തിത്തുടിക്കുകയായിരുന്നല്ലൊ.

നാട്ടിൽനിന്നും പോയതിനുശേഷം ബാബുവിൻെറ നല്ലകാലം തെളിഞ്ഞെന്നു പറയാം. അവൻ പഠിച്ചു് ഡിഗ്രികൾ ഒക്കെ സമ്പാദിച്ചു. ഒടുവിൽ അവൻ ഒരു വൈദികനായിത്തീന്നു. ഒരു ഉത്തമവൈദികൻ എന്നുള്ള സ്ഥാനം ചുരുങ്ങിയ കാലയളവിനുള്ളിൽ ബാബു നേടി.

ഒരു ദിവസം ഫാദർ ബാബു മാത്യുവിനു് തൻെറ സുഹൃത്തായ ഒരച്ചനിൽനിന്നും ഒരു ടെലഗ്രാം ലഭിച്ചു 'തനിക്കു സുഖമില്ലാത്തതിനാൽ തൻെറ ഇടവകയിൽ പോകുവാൻ സൗകര്യമുണ്ടോ' എന്നു ചോദിച്ചുകൊണ്ടുള്ളതായിരുന്നു അതു്. ഫാദർ ബാബു മാത്യു ഉടൻതന്നെ തൻെറ സ്നേഹിതൻെറ വീട്ടിലേക്കു തിരിച്ചു. അവിടെ എത്തിയപ്പോഴാണു് താൻ പോകേണ്ടിയ സ്ഥലം തൻെറ സ്വന്തം നാടുതന്നെയാണെന്നു മനസ്സിലായതു്.

ബാബുവച്ചൻ തൻെറ 'സ്വന്തം പള്ളിയിൽ' എത്തിയപ്പോൾ സന്ധ്യമയങ്ങിയിരുന്നു. ഒരു ശവമടക്കുശുശ്രൂഷയിൽ സംബന്ധിക്കുവാനാണു് അച്ചനെ നിയോഗിച്ചയച്ചതു്. ശവം കണ്ടപ്പോൾ അച്ചൻ ഞെട്ടിപ്പോയി! ശുശ്രൂഷകൾ എല്ലാം കഴിഞ്ഞു് അച്ചൻ ജോയിയെ തിരക്കി. ജോയിയുടെ അമ്മയുടെ മൃതദേഹം ആയിരുന്നു അച്ചൻ അടക്കിയതു്.

ജോയിക്കു സംഭവിച്ചതെല്ലാം അച്ചൻ മററുള്ളവരിൽനിന്നു് മനസ്സിലാക്കി. ജോയിയെ അന്വേഷിച്ച

# വി. കുമ്പസാരം

(ഫാദർ കെ. ഗീവറുഗീസ് മണ്ണൂർ, അഞ്ചൽ)

വി. കുമ്പസാരം നമ്മുടെ കത്താവിനാൽ സ്ഥാപിതമായ ഒരു വി. കൂദാശയാകുന്നു. മ്ശിഹാതമ്പുരാൻ ലോകത്തിൽ തന്റെ പുതിയ സുവിശേഷത്തെ പ്രസംഗിക്കയും രോഗികളെ സൗഖ്യമാക്കുകയും മററും ചെയ്തതു കൂടാതെ താൻ പാപങ്ങളെ മോചിക്കുകയും ചെയ്തു. 'മനുഷ്യാ, നിന്റെ പാപങ്ങൾ മോചിച്ചുതന്നിരിക്കുന്നു' (ലൂക്കോസ് 5: 20) എന്നു് സാധുവായ പക്ഷവാതക്കാരനോടു് അരുളിച്ചെയ്തു. പാപമോചനാധികാരത്തെപററി പരീശന്മാർ ചോദ്യം ചെയ്തപ്പോൾ ഒററ വാചകം കൊണ്ടു് അത്ഭുതകരമാംവണ്ണം അവന്റെ രോഗത്തെ താൻ സൗഖ്യമാക്കി.

കത്താവിന്റെ തിരുവവതാരോദ്ദേശങ്ങളിൽ പ്രധാനമായതു് ലോകത്തിനു് പാപമോചനം നൽകിയെന്നുള്ളതായിരുന്നു. 'സഭ തിരുവവതാരത്തിന്റെ പിൻതുടർച്ചയാകുന്നു'വെന്നു് വി. ആഗസ്തീനോസ് പറയുന്നു. എന്തെന്നാൽ നമ്മുടെ കത്താവിന്റെ പ്രവൃത്തികൾ അന്നുമുതൽ ഇന്നുവരെയും തുടർന്നുവരുന്നു. പാപമോചനത്തിനായി വി. കുമ്പസാരം എന്ന കൂദാശ താൻ സ്ഥാപിച്ചു് തന്റെ വി. സഭയെ ഏല്പിക്കുകയും ചെയ്തു. തന്റെ സ്ഥാനാപതികൾമൂലം ഈ പാപമോചനാധികാരം നിർവ്വഹിച്ചുവരുന്നു. വി. മാമോദീസായ്ക്കുശേഷം വന്നിട്ടുള്ളതും സത്യമായി അനുതപിക്കുന്നതുമായ എല്ലാ പാപങ്ങൾക്കും സത്യകുമ്പസാരംമൂലം പൂർണ്ണമായ മോചനം ലഭിക്കുന്നു.

---

നടന്ന ബാബു കണ്ടതു് തന്റെ പിതാവിന്റെ കല്ലറയിലെ കുരിശിൽ കെട്ടിപ്പിടിച്ചുകരയുന്ന ജോയിയെ ആണ്. 'ജോയി'! എന്റെ പൊന്നു ജോയി!' അച്ചൻ തന്റെ ബാല്യകാലസ്നേഹിതനെ കെട്ടിപ്പിടിച്ചു കരഞ്ഞു. 'ബാബു! എന്നോടു ക്ഷമിക്കു' ജോയി പൊട്ടിക്കരഞ്ഞു. 'ബാബു! ഞാൻ എന്റെ ജീവിതം നശിപ്പിച്ചു. എല്ലാവരേയും വേദനിപ്പിച്ചു. എല്ലാററിലും ഉപരിയായി ബാബു! ഞാൻ എന്റെ കത്താവിനെ വേദനിപ്പിച്ചു. വേദനിപ്പിച്ചു. ബാബു!' എന്റെ അച്ചാ! അവൻ പൊട്ടിക്കരഞ്ഞു.

—0—

കത്താവു് നമ്മുടെ പാപങ്ങൾക്കുവേണ്ടി മരിച്ചുവെന്നും, തൻമൂലം നാം രക്ഷിക്കപ്പെട്ടിരിക്കുന്നുവെന്നും, അതുകൊണ്ടു് കുമ്പസാരമെന്ന കൂദാശ ആവശ്യമില്ലെന്നും, അതു പിൽക്കാലത്തു് ചില മേൽപട്ടക്കാർ കൂട്ടിച്ചേർത്തതാണെന്നും, ഫലരഹിതമായ അനാവശ്യപ്രസ്ഥാനമാണ് കുമ്പസാരമെന്നും മററും വാദിക്കുന്ന ചില വേദവിപരീതസമൂഹങ്ങൾ 16–ാം നൂററാണ്ടു മുതൽ ഉണ്ടായിട്ടുണ്ടു്. കത്താവിന്റെ തിരുവവതാരത്തിൽ വിശ്വസിക്കാതെയും, തന്റെ അത്ഭുതപ്രവൃത്തികൾ പൈശാചികസഹായത്താൽ ചെയ്യപ്പെട്ടിട്ടുള്ളതാണെന്നും, താൻ ഒരു സാധാരണമനുഷ്യനായിരുന്നുവെന്നും; 'മറിയയുടെ പുത്രനും യാക്കോബ് യോസെ മുതലായവരുടെ സഹോദരനു'മാണെന്നും പറഞ്ഞു് തന്നെ പരിഹസിച്ചു് അവഗണിക്കയുംചെയ്തു ഒരു സംഘം പ്രമാണികൾ യഹൂദസഭയിലുമുണ്ടായിരുന്നു. അതുകൊണ്ടു് കത്താവിന്റെ ദിവ്യത്വത്തിനോ രക്ഷാകരപ്രവൃത്തികൾക്കോ യാതൊരു കുറവും വന്നിരുന്നില്ല.

കത്താവിന്റെ മരണംകൊണ്ടു് നമുക്കു് രക്ഷ ലഭിച്ചുവെന്നും അതുമാത്രം മതിയെന്നും ഉള്ളവാദം ശരിയെങ്കിൽ പിന്നെ കത്താവു് മാമോദീസാ എന്ന കൂദാശ സഭയിൽ സ്ഥാപിക്കുകയും ശിഷ്യന്മാരോടു ലോകമെങ്ങും പോയിഅപ്രകാരം ചെയ്യണമെന്നു് കല്പിക്കയും ചെയ്യേണ്ടയാവശ്യമില്ലായിരുന്നു. വി. കുർബ്ബാന എന്ന കൂദാശ സ്ഥാപിക്കയും ലോകാവസാനംവരെയും ഇപ്രകാരം ചെയ്യുവിൻ എന്നു ഭരമേല്പിക്കുകയും ചെയ്യേണ്ടകാര്യമില്ലായിരുന്നു. കത്താവിന്റെ കൽപനകളെ വി. സഭ തെററുകൂടാതെയും വ്യത്യാസം കൂടാതെയും അനുസരിക്കമാത്രമാണു ചെയ്യുന്നതു്.

വി. കുമ്പസാരം ഒരാൾ സ്ഥാപിച്ചുവെന്നുള്ളതു് ശരിതന്നെ. മനുഷ്യനും ദൈവവുമായവൻ സ്ഥാപിച്ചു. അതു ക്രിസ്തുതന്നെ. അധികാരവും ശക്തിയുമുള്ളവൻ അതു സ്ഥാപിച്ചതുകൊണ്ടാണ് അതു് ഇന്നും നിലനില്ക്കുന്നതു്.

നമ്മുടെ രക്ഷകന്റെ ക്രൂശാരോഹണത്താലും മരണത്താലും നമുക്കു് പാപമോചനവും രക്ഷയും നൽകിയി

## മാനേജിംഗ്കമ്മററി

(സ്വ. ലേ.) കോട്ടയം, 27–8–70.

### അസോസ്യേഷൻ ഡിസംബർ 31–ാം നു വ്യാഴാഴ്ച. അസോസ്യേഷന്റെ അജണ്ടായും ക്രമീകരണങ്ങളും. സുപ്രധാനങ്ങളായ തീരുമാനങ്ങൾ.

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭാമാനേജിംഗ്കമ്മററി 1970 ആഗസ്റ്റ് 27–ാം തീയതി വ്യാഴാഴ്ച പകൽ പത്തു മണിക്ക് പ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയസിമ്മനാരിയിൽ കൂടി. മാർ തോമ്മാ ദീവന്നാസ്യോസ്, മാർ ഈവാനിയോസ്, മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീലക്സീനോസ്, മാർ ക്ലീമ്മീസ്, മാർ സേവേറിയോസ്, മാർ തീമോത്തിയോസ് എന്നീ മെത്രാപ്പോലീത്താ തിരുമേനിമാരും കമ്മററിഅംഗങ്ങളിൽ ബഹുഭൂരിപക്ഷവും സന്നിഹിതരായിരുന്നു. മാർ കൂറീലോസ്,

വി സഭയുടെ ക്ഷേമത്തിനും അഭിവൃദ്ധിക്കും വേണ്ടി പ്രവർത്തിക്കാൻ മാനേജിംഗ്കമ്മററിക്കുള്ള കർത്തവ്യം അനുസ്മരിപ്പിച്ചുകൊണ്ട് പ. ബാവാ തിരുമേനി ഉപക്രമപ്രസംഗംചെയ്തു.

**മിനിട്ട്സിലെ വിഷയങ്ങളും പ്രവർത്തനറിപ്പോർട്ടും** മുൻയോഗനിശ്ചയങ്ങൾ സംബന്ധിച്ച പ്രവർത്തനങ്ങളുടെ റിപ്പോർട്ട് അസ്സോസ്യേഷൻ സെക്രട്ടറി സമർപ്പിച്ചു. ആ റിപ്പോർട്ടും മുൻയോഗത്തിന്റെ മിനിട്ട്സിൽനിന്നു ഉത്ഭവിക്കുന്ന വിഷയങ്ങളും യോഗം ചർച്ചയ്ക്ക് എടുത്തു.

i. <u>കാതോലിക്കാദിനപ്പിരിവ്.</u> കാതോലിക്കാദിനപ്പിരിവിന്റെ വരവുചെലവു കണക്ക് സെക്രട്ടറി യോഗത്തിൽ വായിച്ചു. ആ കണക്കനുസരിച്ച് മുൻനീക്കിയിരിപ്പ് 3135.30 രൂപയും, 25–8–1970–വരെ 555 പള്ളികളിൽനിന്നും മററുമായി പിരിഞ്ഞുകിട്ടിയ 90826.73 രൂപയും, കുമരകം കായൽനിലം വിററുകിട്ടിയ പണത്തിൽനിന്നു എടുത്ത 5000 രൂപയും ഉൾപ്പെടെ ആകെ 98962.03 രൂപ വരവും 93608.54 രൂപ ചെലവും 5353.49 രൂപ നീക്കിയിരിപ്പും ഉണ്ടായിരുന്നു.

ii. <u>സെൻസസ്.</u> എഴുനൂററിപതിനേഴ പള്ളികൾ സെൻസസ് ഫാറങ്ങൾ പൂരിപ്പിച്ച് അയച്ചുതന്നിട്ടുണ്ടെന്നു സെക്രട്ടറി യോഗത്തെ അറിയിച്ചു. ഏതെല്ലാം പള്ളികളാണ് പ്രസ്തുത ഫാറങ്ങൾ പൂരിപ്പിച്ച് അയച്ചുതന്നിട്ടില്ലാത്തതെന്നുള്ള വിവരം ഇടവക മെത്രാപ്പോലീത്താ തിരുമേനിമാരെ അറിയിക്കുകയും അവ പൂരിപ്പിച്ച് അയച്ചുതരാൻ പള്ളികൾക്ക് നിർദ്ദേശം നൽകണമെന്ന് അപേക്ഷിക്കുകയും ചെയ്തതായി സെക്രട്ടറി റിപ്പോർട്ടു ചെയ്തു. ഫാറങ്ങൾ അയച്ചുതന്നിട്ടില്ലാത്ത പള്ളികളിൽ പോയി അവ വാങ്ങിക്കുന്നതിനു കേന്ദ്രത്തിൽനിന്നു പ്രത്യേകം ആളുകളെ നിയോഗിക്കുന്നതു നന്നായിരിക്കുമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു.

---

രിക്കുന്നുവെന്നുള്ളതു ശരിയാണ്. എന്നാൽ ആ രക്ഷ നാമോരോരുത്തരും അവകാശിക്കുന്നതിന് താൻ കല്പിച്ചിട്ടുള്ള മാർഗ്ഗങ്ങളെ അനുസരിക്കണമെന്നുള്ളതും അതുപോലെ ശരിയാണ്. പാപമോചനം പ്രാപിക്കുന്നതിന് ഏതു മാർഗ്ഗവും നൽകുന്നതിന് കർത്താവിനു കഴിയുമായിരുന്നു. എന്നാൽ താൻ കല്പിച്ചു നിർദ്ദേശിച്ച മാർഗ്ഗം വി. കുമ്പസാരമാകുന്നു.

സിറിയായിലെ ഒരു സൈനികോദ്യോഗസ്ഥനായ കുഷ്ഠരോഗബാധിതനായ നയമാൻ രോഗശമനാർത്ഥം പലസ്തീൻനാട്ടിൽ ഏലിശാപ്രവാചകന്റെ അടുക്കൽവന്നു. 'നയമാൻ ഏഴു പ്രാവശ്യം യോർദ്ദാൻനദിയിൽ കുളിക്കട്ടെ അവന്റെ രോഗം മാറും' എന്നു പ്രവാചകൻ പറഞ്ഞയച്ചു. പ്രവാചകൻ ഉടനെ തന്റെ അടുക്കൽവന്നു തന്നെ തൊട്ടു സൗഖ്യമാക്കുമെന്ന് വിശ്വസിച്ചിരുന്ന നയമാന് ആ നിർദ്ദേശം മുഷിവായിതോന്നി. ഇസ്രായേലിലെ നദികളിലെക്കാൾ നല്ല വെള്ളം ഇവിടെ ഉണ്ടായിരിക്കെ എന്തിനാണ് യോർദ്ദാനിൽ പോകുന്നതെന്ന് അവൻ ചോദിച്ചു. പക്ഷേ അവന്റെ സ്നേഹിതന്മാർ അവനോട് 'പ്രവാചകൻ കല്പിച്ച മാർഗ്ഗമേതോ അതു സ്വീകരിച്ച് അതനുസരിച്ചു പ്രവർത്തിക്കേണ്ടതു് നിങ്ങളുടെ രോഗശമനത്തിനുള്ള ഏകമാർഗ്ഗമാകുന്ന'വെന്നു ഗുണദോഷിച്ചു. നയമാൻ അതിനെ അനുസരിക്കയും അവൻ സൗഖ്യം പ്രാപിക്കുകയും ചെയ്തു. (2 രാജ. 5: 9–14)

(തുടരും)

X X X X X X

**കിഴക്കിന്റെ ഒന്നാമത്തെ മേല്പട്ടക്കാരൻ മാർ തോമ്മാ ശ്ലീഹാ— (ബാർ എബ്രായ)**

സെൻസസ് എത്രയും വേഗം പൂർത്തിയാക്കണമെന്നു ഡാക്ടർ സി. സി. മാത്യു അഭിപ്രായപ്പെട്ടു. മാനേജിങ്ങ് കമ്മററിയുടെ അടുത്ത യോഗത്തിനുമുമ്പ് സെൻസസ് പൂർത്തിയാക്കാൻ ശ്രമിക്കാമെന്നു സെക്രട്ടറി പ്രസ്താവിച്ചു.

iii. കോലഞ്ചേരി മെഡിക്കൽമിഷ്യൻ ഹോസ്പിററൽ. ഈ ഹോസ്പിററലിനു കൊടുക്കാൻ 1970–71-ലെ ബജററിൽ വകയിരുത്തിയിട്ടുള്ള ഒരു ലക്ഷം രൂപ ശേഖരിക്കുന്നതിനെപററി, അതിലേക്കു നിയമിക്കപ്പെട്ടിട്ടുള്ള പ്രത്യേക കമ്മററിയും വർക്കിങ്ങ് കമ്മററിയും 1970 ജൂലൈ 24-ാം തീയതികൂടി ആലോചിച്ചെന്നും ആ തുക സംഭരിക്കുന്നതിന് സാമ്പത്തികശക്തിയുള്ള പള്ളികളിൽനിന്നും വ്യക്തികളിൽനിന്നും ഒരു പിരിവ് എടുക്കണമെന്നും ആദ്യതവണയായി 25000 രൂപാ പിരിച്ചെടുത്ത് ഹോസ്പിററലിനു കൊടുക്കണമെന്നും നിശ്ചയിച്ചെന്നും അതനുസരിച്ച് പ്രസ്തുത പള്ളികളുടെയും വ്യക്തികളുടെയും ഒരു യോഗം 1970 ആഗസ്റ്റ് 25-ാം തീയതി മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സിലെ അധ്യക്ഷതയിൽ കൂടിയെന്നും ആസ്പത്രിക്കു സംഭാവനയായി 14000 രൂപയോളം നൽകാമെന്നു വാഗ്ദാനം കിട്ടിയിട്ടുണ്ടെന്നും സെക്രട്ടറി പറഞ്ഞു.

ആഗസ്റ്റ് 25-ാം തീയതി കൂടിയ യോഗത്തിൽ, ക്ഷണിക്കപ്പെട്ടവരിൽ ഏതാനും പേർ മാത്രമേ ഹാജരായുള്ളുവെന്നും അതുകൊണ്ട് ആ യോഗം വിജയപ്രദമായില്ലെന്നും കോലഞ്ചേരി ആസ്പത്രിക്കു ആദ്യതവണയായി കൊടുക്കാൻ നിശ്ചയിച്ച 25000 രൂപ പിരിഞ്ഞുകിട്ടത്തക്കവണ്ണം മാനേജിങ്ങ് കമ്മററി അംഗങ്ങൾ സംഭാവനകൾ നല്കണമെന്നും ശ്രീ. കുര്യൻ ഉതുപ്പ് അഭിപ്രായപ്പെട്ടു.

കോലഞ്ചേരി ആസ്പത്രിക്ക് ധനസഹായം ചെയ്യേണ്ട ആവശ്യം മാനേജിങ്ങ് കമ്മററി അംഗങ്ങൾക്കു ബോധ്യപ്പെട്ടിട്ടുണ്ടെന്നും അതുകൊണ്ട് യോഗത്തിൽ ഹാജരുള്ളവർ ഓരോരുത്തരും എന്തു തുകസംഭാവനചെയ്യുമെന്നു യോഗത്തിൽവച്ചുതന്നെ പ്രസ്താവിക്കുന്നതു നന്നായിരിക്കുമെന്നും ശ്രീ. ററി. പി. പീലിപ്പോസ് അഭിപ്രായപ്പെട്ടു.

മാനേജിങ്ങ് കമ്മററി അംഗങ്ങൾ 500 രൂപാവീതം സംഭാവന ചെയ്യണമെന്ന് കഴിഞ്ഞ മാനേജിങ്ങ് കമ്മററിയിൽ അഭിപ്രായമുണ്ടായവിവരം ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമേനി അനുസ്മരിപ്പിച്ചു.

ആസ്പത്രിക്കു കൊടുക്കാൻ നിശ്ചയിച്ചിട്ടുള്ള തുക പിരിച്ചെടുക്കുന്നതിന് നിയമിക്കപ്പെട്ടിട്ടുള്ള കമ്മററി ആ കാര്യത്തിൽ ഉത്സാഹപൂർവ്വം പരിശ്രമിക്കണമെന്നു മത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമേനി അഭിപ്രായപ്പെട്ടു.

കോലഞ്ചേരി ആസ്പത്രിക്കു ധനസഹായം ചെയ്യുന്നതിനു മുമ്പായി ആ സ്ഥാപനം പ. കാതോലിക്കാബാവാ തിരുമനസ്സിലെ പേരിൽ എഴുതിക്കിട്ടേണ്ടതായിട്ടുണ്ടെന്ന് അത്മായ ട്രസ്റ്റി ശ്രീ. കുര്യൻ ഏബ്രഹാം പറഞ്ഞു.

iv. വയനാടു പ്ലാൻേറഷൻ. വയനാട്ടിൽ സമുദായംവകയായി ഒരു പ്ലാൻേറഷൻ തുടങ്ങുന്നതിനു ശ്രീ. കുര്യൻ ഉതുപ്പ്, ശ്രീ. കെ. കെ. ജോഷ്വാ, ശ്രീ. കെ. കെ. മാത്യു, ശ്രീ. കെ. സി. കുര്യൻ, ശ്രീ. കെ. കോര എന്നിവർ സംഭാവനയായി നൽകാമെന്നു സമ്മതിച്ചിട്ടുള്ള സ്ഥലത്തിൻെറ അതിരുകൾ തിട്ടപ്പെടുത്തി പ്ലാൻ തയ്യാറാക്കിതരണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ശ്രീ. കുര്യൻ ഉതുപ്പിന് മലങ്കര മെത്രാപ്പോലീത്താ തിരുമേനി കല്പന അയച്ചെന്നും, എം. പി. പി. എഫ്. ആക്ററ് അനുസരിച്ച് പ്രസ്തുത സ്ഥലം സമുദായത്തിന് വാങ്ങുന്നതിന് ആവശ്യമായ അനുവാദത്തിനു കോഴിക്കോട്ട് കലക്ടർക്ക് അപേക്ഷ കൊടുത്തിട്ടുണ്ടെന്നും അനുവാദം കിട്ടുന്ന മുറയ്ക്ക് പ്ലാനും മററും അയച്ചുതരാമെന്നും അദ്ദേഹം തിരുമേനിയെ അറിയിച്ചിട്ടുണ്ടെന്നും സെക്രട്ടറി റിപ്പോർട്ടുചെയ്തു.

## അസോസ്യേഷൻ നടപടിച്ചട്ടങ്ങൾ

നിലവിലുള്ള അസ്സോസ്യേഷൻ നടപടിച്ചട്ടങ്ങളിൽ വരുത്തേണ്ട ഭേദഗതികളെ പററി റിപ്പോർട്ടു ചെയ്യാൻ നിയമിക്കപ്പെട്ടിട്ടുള്ള കമ്മററിയുടെ റിപ്പോർട്ട് കൺവീനർ ശ്രീ. പി. സി. ഏബ്രഹാം സമർപ്പിച്ചു. കമ്മററി നിർദ്ദേശിച്ച ഭേദഗതികൾ സംബന്ധിച്ച വിശദവിവരങ്ങൾ ശ്രീ. എം. ഏബ്രഹാം യോഗത്തിൽ വിവരിച്ചു. യോഗം ആ ഭേദഗതികളെപററി ചർച്ച ചെയ്തു.

നടപടിച്ചട്ടങ്ങളിൽ നാമനിർദ്ദേശങ്ങരം പിൻവലിക്കാവുന്നതാണെന്ന് വ്യവസ്ഥചെയ്തിട്ടുണ്ടെങ്കിലും, പിൻവലിക്കുന്ന വിവരം ആരെയാണ് അറിയിക്കേണ്ടതെന്ന് വ്യക്തമാക്കിയിട്ടില്ലെന്നും അതു വ്യക്തമാക്കേണ്ടതാണെന്നും ശ്രീ. പി. സി. ഏബ്രഹാം ചൂണ്ടിക്കാണിച്ചു.

നാമനിർദ്ദേശങ്ങരം പിൻവലിക്കുന്ന വിവരം അസ്സോസ്യേഷൻ സെക്രട്ടറിയെ അറിയിക്കണം എന്നു് വ്യവസ്ഥചെയ്യണമെന്ന് യോഗം നിശ്ചയിച്ചു.

നാമനിർദ്ദേശം പിൻവലിക്കുന്നതു സംബന്ധിച്ച ഈ ഭേദഗതിക്ക വിധേയമായി നിലവിലുള്ള അസ്സോസ്യേഷൻ നടപടിച്ചട്ടങ്ങരംക്ക കമ്മററി നിർദ്ദേശിച്ച ഭേദഗതികരം പാസ്സാക്കണമെന്ന് ഫാദർ സി. കോശി അഭിപ്രായപ്പെട്ടു. ശ്രീ. കെ. കെ. ചെറിയാൻ പിന്താങ്ങി. യോഗം പാസ്സാക്കി.

മേൽ വിവരിച്ചിട്ടുള്ള പ്രകാരം ഭേദഗതിചെയ്തു പാസ്സാക്കിയ അസ്സോസ്യേഷൻ നടപടിച്ചട്ടങ്ങളിൽ ഇനിയും എന്തെങ്കിലും ഭേദഗതികരം ആവശ്യമെന്നു കാണുന്നപക്ഷം പ്രസിഡണ്ടു തിരുമേനി അവയെപററി വക്കിങ്ങ്കമ്മററിയുമായി ആലോചിച്ചു് തീരുമാനിച്ചാൽമതിയെന്ന് മത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താതിരുമേനി അഭിപ്രായപ്പെടുകയും അതു യോഗം സ്വീകരിക്കയും ചെയ്തു.

**അസോസ്യേഷൻ**

1970 ഡിസംബർ 31—ാം തീയതി കൂടുവാൻ നിശ്ചയിച്ചിട്ടുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്യേഷൻയോഗത്തിൻെറ അജണ്ടായിൽ കാതോലിക്കായുടെയും മലങ്കരമെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഒരാളെ തെരഞ്ഞെടുക്കുക, മാനേജിങ്ങ്കമ്മററിഅംഗങ്ങളെ പുതുതായി തെരഞ്ഞെടുക്കുക, മേല്പട്ടസ്ഥാനത്തേക്ക് ഏതാനും ആളുകളെ തെരഞ്ഞെടുക്കുക എന്നിങ്ങനെ മൂന്നു വിഷയങ്ങരം ഉരംപ്പെടുത്തണമെന്ന് അഭിപ്രായം ഉണ്ടായിട്ടുണ്ടെന്നു് അസ്സോസ്യേഷൻ സെക്രട്ടറി ചൂണ്ടിക്കാണിച്ചു. ഈ മൂന്നു തെരഞ്ഞെടുപ്പുകളും ഒരേ യോഗത്തിൽവച്ചു നടത്തുന്നതിനു പല പ്രായോഗികവൈഷമ്യങ്ങരം ഉണ്ടെന്നു് അദ്ദേഹം പറഞ്ഞു.

ഈ കാര്യത്തെപററി യോഗം ആലോചിക്കുകയും ആദ്യത്തെ രണ്ടു വിഷയങ്ങരം അജണ്ടായിൽ ഉരംപെടുത്തിയാൽ മതിയെന്നു നിശ്ചയിക്കുകയും ചെയ്തു.

ഈ തീരുമാനത്തെ തുടർന്നു നടന്ന ചർച്ചകരംക്കു ശേഷം താഴെ വിവരിച്ചിട്ടുള്ള നിശ്ചയങ്ങരം യോഗം പാസ്സാക്കി.

i. മലങ്കരസുറിയാനിക്രിസ്ത്യാനി അസ്സോസ്യേഷൻ 1970 ഡിസംബർ 31—ാം തീയതി വ്യാഴാഴ്ച പകൽ ഒരു മണിക്കു് കോട്ടയം എം. ഡി. സിമ്മനാരിയിൽ വിളിച്ചുകൂട്ടണമെന്നു് മലങ്കര മെത്രാപ്പോലീത്താ തിരുമേനിയോടു് ഈ യോഗം അപേക്ഷിക്കുന്നു.

ii. 1970 ഡിസംബർ 31—ാം തീയതി കൂടുന്ന മലങ്കരസുറിയാനിക്രിസ്ത്യാനി അസ്സോസ്യേഷൻ യോഗത്തിൻെറ അജണ്ടാ താഴെ വിവരിച്ചിട്ടുള്ളപ്രകാരം ആയിരിക്കേണ്ടതാകുന്നു.

**അജണ്ടാ**

1. പ്രാർത്ഥന.
2. നോട്ടീസ്കല്പന വായന.
3. ഉപക്രമപ്രസംഗം.
4. കാതോലിക്കായുടെയും മലങ്കരമെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഒരാളെ തെരഞ്ഞെടുക്കുക.
5. 1965 ഡിസംബർ 28—ാം തീയതി കൂടിയ മലങ്കര സുറിയാനിക്രിസ്ത്യാനി അസ്സോസ്യേഷൻ യോഗനിശ്ചയപ്രകാരം അസ്സോസ്യേഷൻ മാനേജിങ്ങ്കമ്മററി അംഗങ്ങളായി അസ്സോസ്യേഷൻ തെരഞ്ഞെടുക്കേണ്ട എൺപത്താറുപേരെ തെരഞ്ഞെടുക്കുക.
6. ഉപസംഹാരം.
7. പ്രാർത്ഥന.

iii. അസ്സോസ്യേഷൻ യോഗം കൂടുന്നതിന് അയയ്ക്കുന്ന എല്ലാ നോട്ടീസുകൾക്കും ഒപ്പുവയ്ക്കുന്നതിന് മലങ്കരമെത്രാപ്പോലീത്താ തിരുമനസ്സിലേക്കു പ്രായാധിക്യംമൂലം പ്രയാസം വന്നേക്കാവുന്നതുകൊണ്ട് വേണ്ടിവന്നാൽ നോട്ടീസുകൾക്കു തിരുമനസ്സിലെ facsimile ഒപ്പുവച്ച് അയയ്ക്കാവുന്നതാകുന്നു.

iv. മേൽവിവരിച്ച അസ്സോസ്യേഷൻയോഗം സംബന്ധമായോ അതിന്റെ അധ്യക്ഷത സംബന്ധിച്ചോ, അസ്സോസ്യേഷൻ പ്രസിഡണ്ടു തിരുമേനിയെ സഹായിക്കുന്നതിനോ തിരുമേനിക്കു പകരം പ്രവർത്തിക്കുന്നതിനോ വൈസ്പ്രസിഡണ്ടന്മാരിൽ യുക്തമെന്നു തോന്നുന്ന ഒരാളെ നിയമിക്കുന്നതിനു പ്രസിഡണ്ടു തിരുമേനിക്ക് അധികാരമുണ്ടായിരിക്കുന്നതാകുന്നു.

v. അസ്സോസ്യേഷൻയോഗത്തിന്റെ നടത്തിപ്പിന് ആവശ്യമായ ക്രമീകരണങ്ങൾ ചെയ്യുന്നതിന് ഒരു സെൻട്രൽ കമ്മറ്റിയെയും. യോഗനടത്തിപ്പിനു യുക്തമെന്നു തോന്നുന്ന മററു കമ്മററികളെയും നിയമിക്കണമെന്ന് ഈ യോഗം മലങ്കരമെത്രാപ്പോലീത്താ തിരുമേനിയോട് അപേക്ഷിക്കുന്നു.

vi അസ്സോസ്യേഷൻയോഗം കൂടി തെരഞ്ഞെടുപ്പു നടത്തുന്നതിനുള്ള നടപടിച്ചട്ടങ്ങളനുസരിച്ചു് മേല്പറഞ്ഞ അസ്സോസ്യേഷൻ യോഗം സംബന്ധിച്ചു നിയമിക്കേണ്ട ട്രിബ്യൂണലിന്റെ പ്രസിഡണ്ട് മത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനിയും അംഗങ്ങൾ ഫാദർ പി. പി. ജോസഫ്, ശ്രീ. കെ. ചെറിയാൻ, ശ്രീ. കെ. കോരുത്, ശ്രീ. എം. ഏബ്രഹാം എന്നിവരും ആയിരിക്കണമെന്ന് ഈ യോഗം അഭിപ്രായപ്പെടുന്നു.

vii അസ്സോസ്യേഷൻയോഗത്തിന്റെ ക്രമീകരണങ്ങളെപററിയോ യോഗനടത്തിപ്പിനെപററിയോ മലങ്കരമെത്രാപ്പോലീത്താ തിരുമേനി നേരിട്ടോ തിരുമേനിയുടെ ആപ്പീസ് മുഖാന്തിരമോ പ്രസിദ്ധപ്പെടുത്തുന്ന നിർദ്ദേശങ്ങൾ അനുസരിച്ചു് പ്രസ്തുത കാര്യങ്ങൾ നടത്തേണ്ടതാകുന്നു.

# എപ്പിസ്കോപ്പൽ സുന്നഹദോസ്

"സഭയിൽ അടുത്ത നടക്കാനിരിക്കുന്ന തെരഞ്ഞെടുപ്പുകളെപറ്റി ഞങ്ങൾ പ്രാർത്ഥനാപൂർവ്വം ചിന്തിച്ചു. അക്കാര്യങ്ങളിൽ ഞങ്ങൾ ഏകാഭിപ്രായത്തിൽ എത്തിച്ചേർന്നിരിക്കയാണ്. ഈ തെരഞ്ഞെടുപ്പുകൾ ദൈവഹിതപ്രകാരം ആയിത്തീരത്തക്കവണ്ണം സഭാമക്കൾ പ്രത്യേകം പ്രാർത്ഥിക്കണമെന്നു ഞങ്ങൾ അനുസ്മരിപ്പിക്കുന്നു.'

കഴിഞ്ഞ ആഗസ്റ്റ് 28–ം, 29–ം തീയതികളിൽ ചിങ്ങവനം മാർ അപ്രേം സിമ്മനാരിയിൽ പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ സമ്മേളിച്ച മലങ്കര എപ്പിസ്കോപ്പൽ സിനഡ് അടുത്ത സഭയിൽ നടക്കാനിരിക്കുന്ന തെരഞ്ഞെടുപ്പുകളെപറ്റിയും മറ്റും ഏകകണ്ഠമായ തീരുമാനങ്ങളെടുത്തശേഷം പുറപ്പെടുവിച്ച പ്രസ്താവനയാണ് മേൽ ചേർത്തിരിക്കുന്നത്.

കേരളത്തിൽ അടുത്ത നടക്കാനിരിക്കുന്ന രാഷ്ട്രീയ തെരഞ്ഞെടുപ്പുകൾക്കു മാർഗ്ഗദർശനം ചെയ്തുകൊണ്ടു മെത്രാപ്പോലീത്തന്മാർ പ്രസ്താവിച്ചിരിക്കുന്നതിപ്രകാരമാണ്.

ജീവിതത്തിന്റെ എല്ലാ രംഗങ്ങളിലും അസ്വസ്ഥതകളും ശിക്ഷണരാഹിത്യവും അനുദിനം വളർന്നുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണല്ലോ ഇത്. രാഷ്ട്രീയ മണ്ഡലവും വളരെ കലുഷിതമായിരിക്കുന്നു. ദൈവവിശ്വാസത്തിനും ധാർമ്മികമൂല്യങ്ങൾക്കും യാതൊരു വിലയും കല്പിക്കാത്ത പ്രവണതകളാണു വളർന്നുകൊണ്ടിരിക്കുന്നത്. നാടെങ്ങും അസമാധാനം നിലനിൽക്കുകയാണ്. ജീവധനാദികൾക്കു സുരക്ഷിതത്വം ഇല്ലാതായിരിക്കുന്നു. പരിപാവനമായ വിദ്യാഭ്യാസരംഗത്തെ സംബന്ധിച്ചിടത്തോളം അദ്ധ്യാപകരുടെയും വിദ്യാ

---

viii അസ്സോസ്യേഷൻ യോഗം കൂടുന്നതിനു പള്ളികൾക്ക് അയയ്ക്കുന്ന നോട്ടീസും, പ്രതിപുരുഷന്മാരുടെ അധികാരപത്രഫാറവും, തെരഞ്ഞെടുപ്പ് അറിയിപ്പ ഫാറവും മലയാള മനോരമ, കേരളഭൂഷണം എന്നീ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തേണ്ടതാകുന്നു.

ix. അസ്സോസ്യേഷൻ യോഗം സംബന്ധിച്ച വിവിധ നടപടികളുടെ തീയതികൾ വിവരിക്കുന്ന ഒരു പട്ടികയും അസ്സോസ്യേഷൻ നടത്തുന്ന തെരഞ്ഞെടുപ്പുകൾക്കുള്ള വോട്ടിംഗ് എങ്ങനെയാണു നടത്തുന്നത് എന്നു വിവരിക്കുന്ന ഒരു കുറിപ്പും പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തേണ്ടതാകുന്നു.

x. അസ്സോസ്യേഷൻ നടത്തുന്ന തെരഞ്ഞെടുപ്പുകളുടെ മേൽനോട്ടം വഹിക്കുന്നതിന് ശ്രീ. ററി. കെ. ചാക്കുണ്ണിയെ ചുമതലപ്പെടുത്തണമെന്ന് ഈ യോഗം മലങ്കര മെത്രാപ്പോലീത്താ തിരുമേനിയോട് അപേക്ഷിക്കുന്നു.

മാനേജിങ്ങ് കമ്മററിയുടെ അടുത്ത യോഗം 1970 ഡിസംബർ 16–ാം തീയതി കൂടണമെന്നു നിശ്ചയിച്ചു.

അസ്സോസ്യേഷൻ യോഗത്തിന്റെ മിനിട്ട്സ് അസ്സോസ്യേഷൻ യോഗം കഴിഞ്ഞു് ആദ്യമായി കൂടുന്ന മാനേജിങ്ങ് കമ്മററി യോഗത്തിൽ അറിവിലേക്കായി വായിക്കണമെന്നു യോഗം അഭിപ്രായപ്പെട്ടു.

ഉപസംഹാരം പ്രാർത്ഥന ഇവയ്ക്കുശേഷം 12 മണിക്കു യോഗം പിരിഞ്ഞു.

FOR FAVOURS RECEIVED











Rachel. Gigimole, Vadakkekuttu, Kallissery. O. C. Kurian.

# സ്ലീബാദാസസമൂഹം 46-ാം വാർഷികറിപ്പോർട്ടുസംഗ്രഹം

കഴിഞ്ഞ നാല്പത്തിആറു വർഷം സ്ലീബാദാസസമൂഹപ്രസ്ഥാനത്തെ കാത്തുരക്ഷിച്ച സർവ്വശക്തനായ കരുണയുള്ള ദൈവത്തെ ആദ്യമായി സ്തോത്രം ചെയ്യുന്നു. കഴിഞ്ഞകൊല്ലത്തെ വാർഷികോത്സവം സ്ലീബാപ്പെരുനാളിൽ ചേലാടു പള്ളിയിൽവച്ച് മോറാൻ മാർ ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാബാവാതിരുമനസ്സിലെ അദ്ധ്യക്ഷതയിലും ബാഹ്യകേരള ഇടവകയുടെ ബിഷപ്പും സമൂഹാദ്ധ്യക്ഷനുമായ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയുടെസാന്നിദ്ധ്യത്തിലും ആണ് കൊണ്ടാടിയത്. കടവിൽ പോൾ റമ്പാൻ, റവ. ഫാദർ ഗീവറുഗീസ് മററവന, സർവ്വശ്രീ പി. പി. വർക്കി, എം. എം. പൗലൂസ് എന്നിവർ പ്രസംഗിച്ചു. നമ്മുടെ കർത്താവിൻെറ മിഷ്യനറിവാക്യം വിവിധ ഭാഷകളിൽ സ്ലീബാദാസന്മാർ ഉച്ചരിക്കയുണ്ടായി. സമൂഹാദ്ധ്യക്ഷൻ മാർ അത്താനാസ്യോസ് തിരുമേനിയുടെ കൃതജ്ഞതാപ്രകടനവും പ്രാർത്ഥനയും അദ്ധ്യക്ഷൻ തിരുമനസ്സിലെ ആശീർവ്വാദവും കഴിഞ്ഞ് വാദ്യമേളത്തോടെ ഒരു ഘോഷയാത്രയും ഉണ്ടായിരുന്നു. പിന്നീട് സ്ലീബാദാസന്മാരും സുവിശേഷകന്മാരും അവരവരുടെ വേലസ്ഥലങ്ങളിലേക്കുപോയി തീഷ്ണതയോടെ സുവിശേഷവേലയിൽ ഏർപ്പെട്ടു. അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ രണ്ടാം ശ്രാദ്ധപ്പെരുനാൾ ഫെബ്രുവരി 2-ാം തീയതി ഭംഗിയായി കർമ്മേൽ ദയറായിൽവച്ച് കൊണ്ടാടി. സമൂഹാദ്ധ്യക്ഷൻ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും, തുടർന്ന ധൂമപ്രാർത്ഥനയും നേർച്ചയിടീലും നടന്നു. വിവിധ സ്ഥലങ്ങളിൽനിന്നും വന്നുചേർന്ന ഭക്തജനങ്ങൾക്കും തീർത്ഥാടകർക്കും പാച്ചോർ വിളമ്പി. വലിയ നോമ്പിൻെറ തലേ ആഴ്ച സുവിശേഷകന്മാർക്ക് പതിവുപോലെ ധ്യാനവും ക്ലാസ്സും മി. എം. തൊമ്മൻ നടത്തി. ഇംഗ്ലീഷ്, സുറിയാനി, വേദജ്ഞാനം എന്നീ വിഷയങ്ങളിലുള്ള പരീക്ഷയും. കർമ്മേൽ ദയറായിൽവെച്ചു നടത്തപ്പെട്ടു.

എല്ലാ വേലസ്ഥലങ്ങളിലേക്കുമുള്ള സുവിശേഷയാത്ര വിജയകരമായി നടന്നു. പാമ്പാടി മാർ ഗ്രീഗോറിയോസ് അഭയഭവനിലുള്ള എല്ലാ സ്ത്രീപുരുഷന്മാർക്കും നൂറനാട്, വരിക്കോലി എന്നീ കുഷ്ഠരോഗാശുപത്രികളിൽ ഇരുനൂറു രോഗികൾക്കും ഓരോ കോടിവസ്ത്രം ദാനം ചെയ്തു. വാർഷികസഞ്ചാരം കഴിഞ്ഞ്, സുവിശേഷകന്മാരെ നിയമിച്ചാക്കിയിട്ടില്ലാത്ത തലവൂർ, വെളിയനാട്, ചിങ്ങവനം, വാകത്താനം എന്നീ ഇടവകകളിൽ ജൂൺ മാസത്തിൽ, സ്ലീബാദാസൻ പി. കെ. ദാനിയേൽ എത്തി എല്ലാ പുതുക്രിസ്ത്യൻ ഭവനങ്ങളും സന്ദർശിച്ച് യോഗങ്ങൾ നടത്തി. തന്മൂലം ആ ഇടവക

---

ർത്ഥികളുടെയും പ്രവർത്തനത്തിലും മനോഭാവത്തിലും വലിയ മാററങ്ങൾ ആവശ്യമായിരിക്കുന്നു.

ഭാരതം സ്വതന്ത്രമായി 20-ൽപരം വർഷങ്ങൾ കഴിഞ്ഞിട്ടും ഇന്നും ജനലക്ഷങ്ങൾ തൊഴിലില്ലായ്മയിലും ദാരിദ്ര്യത്തിലും കഴിയുകയാണ്. തന്നിമിത്തം ഒരു പുതിയ വ്യവസ്ഥിതിക്കുവേണ്ടിയുള്ള ആവേശം എല്ലാ മണ്ഡലങ്ങളിലും രൂക്ഷമായി അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നു. ഈ വിധത്തിലുള്ള അസ്വസ്ഥതകൾ സഭാരംഗത്തും ഛിദ്രവാസനകൾ വളർത്തുവാൻ ഇടയാക്കുന്നുണ്ട്. ഈ ദുരവസ്ഥയുടെ ഗൗരവം ശരിക്കും കണക്കിലെടുത്തുകൊണ്ടു സകല പ്രശ്നങ്ങളും പരിഹരിക്കുന്ന ദൈവത്തിൽ കൂടുതലായ ആശ്രയം വയ്ക്കുന്നതിനു ഞങ്ങൾ ജനങ്ങളെ ഉദ്ബോധിപ്പിക്കാൻ ആഗ്രഹിക്കുന്നു. ജനങ്ങൾ ദൈവാശ്രയവും ധാർമ്മികനിഷ്ഠയും ഉള്ളവരായിത്തീർന്നു പരസ്പരം സ്നേഹത്തിൽ ജീവിക്കേണ്ടിയിരിക്കുന്നു. കുടുംബബന്ധങ്ങൾ സുദൃഢമാക്കുവാൻ തക്കവണ്ണം മാതാപിതാക്കൾ എക്കാലത്തെയുംകാൾ കൂടുതൽ ശ്രദ്ധിക്കേണ്ടതു് അത്യന്താപേക്ഷിതമാണ്. ഏകപിതാവിൻെറ മക്കൾ എന്ന നിലയ്ക്കു് ഒരുവൻെറ സമ്പൽസമൃദ്ധി അപരൻെറ ബുദ്ധിമുട്ടുകൾക്കു പരിഹാരമാകത്തക്കവണ്ണം വിനിയോഗിക്കേണ്ടതു നമ്മുടെ ഒരു കടമമാത്രമാണ്. ഇത്തരത്തിലുള്ള മഹാമനസ്കതയുടെ പ്രേരണമൂലം സഭ പൊതുവായും ഇടവകകൾ പ്രത്യേകം പ്രത്യേകമായും ജീവകാരുണ്യപ്രവർത്തനങ്ങളിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കണം. ജീവകാരുണ്യപ്രവർത്തനങ്ങൾക്കു സമ്പന്നവിഭാഗവും സാമ്പത്തികശേഷിയുള്ള പള്ളികളും കൈതുറന്നു സംഭാവനകൾ നൽകണമെന്നു ഞങ്ങൾ അനുസ്മരിപ്പിക്കുന്നു.

'ജീവിതഭദ്രതയും ജനാധിപത്യവും നിലനിർത്തക്കവണ്ണം കേരളത്തിലെ ഇടക്കാലതെരഞ്ഞെടുപ്പിൽ ദൈവവിശ്വാസികൾ ബുദ്ധിപൂർവ്വം പ്രവർത്തിക്കുകയും തങ്ങളുടെ വിലയേറിയ വോട്ടുകൾ ഉത്തരവാദിത്വത്തോടുകൂടി വിനിയോഗിക്കുകയും ചെയ്യണമെന്നു ഞങ്ങൾ ഉദ്ബോധിപ്പിക്കുന്നു.

ആഗസ്റ്റ് 13-ാം തീയതി കോട്ടയം കാതോലിക്കാസിംഹാസന അരമനയിൽ പ. കാതോലിക്കാബാവാതിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസ് ഫീലിപ്പോസ് മാർ തിയോഫിലോസ് മെത്രാപ്പോലീത്താ തിരുമേനിയെ തടാകം ക്രിസ്തുശിഷ്യാശ്രമത്തിൻെറ വിസിററർ ബിഷപ്പായും, കോലഞ്ചേരി മെഡിക്കൽമിഷ്യൻ ഗവേർണിംഗ് ബോർഡിലേക്കു വി. സുന്നഹദോസിൻെറ പ്രതിനിധിയായി യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമേനിയെയും കാതോലിക്കേററ് ആൻഡ് എം.ഡി. സ്കൂളുകളുടെ മാനേജരായി മാർ അത്താനാസ്യോസ് തിരുമേനിയെയും തെരഞ്ഞെടുത്തിരിക്കുന്നു.

ഇൻറർ ചർച്ച് റിലേഷ്യൻ കമ്മററി അംഗങ്ങളായി ദാനിയേൽ മാർ പീലക്സീനോസ്, മാത്യൂസ് മാർ കൂറിലോസ്, ഏബ്രഹാം മാർ ക്ലീമ്മീസ്, ഫീലിപ്പോസ് മാർ തിയോഫിലസ് (കൺവീനർ) എന്നീ മെത്രാപ്പോലീത്തന്മാരെ തെരഞ്ഞെടുത്തു.

'മലങ്കരസഭ' എഡിറേറാറിയൽ ബോർഡിലേക്കു് പ്രസിഡണ്ടായി മാത്യൂസ് മാർ ഈവാനിയോസ് തിരുമേനിയെയും, അംഗങ്ങളായി ഫാ. ററി. സി. ജേക്കബ് (ചീഫ് എഡിററർ), ഫാ. ററി. വി. ജോർജ്ജ് (എഡിററർ), ഫാ. പോൾ വറുഗീസ , ഫാ. ററി. ജെ. ജോഷ്വാ, ഫാ. പി. വി. ജോസഫ്, ഫാ. ററി. ജി. സഖറിയാ (മാനേജർ) എന്നിവരെയും തെരഞ്ഞെടുത്തു.

# വാർത്തകളും കുറിപ്പുകളും

## കൊച്ചിഭദ്രാസനവൈദികധ്യാനയോഗം

കൊച്ചിഭദ്രാസനത്തിലെ വൈദികരുടെ ധ്യാനയോഗം ജൂലായ് 29, 30, 31 തീയതികളിൽ ഭദ്രാസനാസ്ഥാനമായ കൊരട്ടി സീയോൻസിമ്മനാരിൽവെച്ച് നടത്തി. ബൈബിറക്ലാസ്സുകറക്ക് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായും, ഫാ. എം. വി. ജോർജ്ജും നേതൃത്വം നൽകി. അവസാനദിവസം ഇടവകമെത്രാപ്പോലീത്താ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ വി. കർബ്ബാന അർപ്പിക്കുകയും, വൈദികർ എല്ലാവരും വി. കർബാന അനുഭവിക്കുകയും ചെയ്തു.

---

കളിൽ ആത്മീയ ഉണർവ്വുണ്ടാകയും തലവൂർ ഒരു പറജാതി കുടുംബം സഭയിലേക്ക് മാമോദീസാ മുഴകി ചേരുകയും ചെയ്യുവെന്നുള്ളത് പ്രസ്താവ്യമത്രെ. ഇൻഡ്യയിൽ ഇതുവരെ 21858 പുറജാതിക്കാരെ സഭയിലേക്കു ചേർത്തിട്ടുണ്ട്. ഈ കൊല്ലം 61 പേരാണ് മാമോദീസാ മുഴകീട്ടുള്ളതു്. ആയിരക്കണക്കിന് പുതുക്രിസ്ത്യൻ കുട്ടികറ സ്കൂളുകളിൽ പഠിച്ചുവരുന്നു. പുതുക്രിസ്ത്യൻ യുവതീയുവാക്കന്മാരിൽ പലരും വിദ്യാഭ്യാസത്തിൽ ഉയന്ന് നല്ല ഉദ്യോഗങ്ങളിൽ ആയിട്ടുണ്ട്. അവരിൽ ബി. ഏ., ബി. എഡ്. പാസായ ഒരു യുവാവ് സമൂഹത്തിൽ നിന്നും സ്കോളർഷിപ്പോടുകൂടി ബി. ഡി. ക്ക് നാലാം വർഷം കോട്ടയം വൈദികസെമിനാരിയിൽ പഠിച്ചുകൊണ്ടിരിക്കുന്നു.

### ചെലവ്

പുതുക്രിസ്ത്യൻ വിധവകറക്കും, അനാഥക്കും, രോഗികറക്കും മററും വസ്ത്രവും ധർമ്മവും രൂപ 6605.98, സുവിശേഷവേലക്കാർക്ക് വസ്ത്രത്തിനും മററ് അത്യാവശ്യങ്ങറക്കും 6081.35, കബർപണി പൂത്തിയാക്കിയവകയ്ക്ക് 1670.78, കഴിഞ്ഞകൊല്ലത്തെ വാർഷികത്തിന് കൂടുതൽ ചെലവ് 574.10, മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ആണ്ടുശ്രാദ്ധത്തിന് 1387.99, സ്റ്റാമ്പ്, അച്ചടി, കടലാസ് മുതലായവ 1096.32, യാത്രച്ചെലവ് 2871.90, കമ്മീൽ ചെലവ് 2871.90, ആകെ ചെലവ് 21206.15, പല ഇനത്തിൽ ആകെ വരവ് 21234.88, അധിക വരവ് 28.73, കഴിഞ്ഞകൊല്ലത്തിലെ ശാശ്വതമിഷ്യനറിനിധി 33741.03, ഇക്കൊല്ലത്തെ ശാശ്വതമിഷ്യനറിനിധി 33759.76, അവിചാരിതചിലവുകറക്കായി സമൂഹസ്ഥാപകൻ തിരുമനസ്സുകൊണ്ട് നീക്കിവച്ചിരിക്കുന്ന പത്രോസ് മാർ ഒസ്താത്തിയോസ് ഫണ്ട് (കാർഫണ്ട് ഉറപ്പെടെ) 26123.93.

ഞങ്ങളുടെ ഭക്ഷണച്ചെലവ് അതാതു് ഇടവകക്കാർ വഹിക്കയത്രെ ചെയ്യുന്നതു്. ഞങ്ങളെ സഹായിച്ചിട്ടുള്ള സർവ്വരേയും ഞങ്ങൾ ഹൃദയപൂർവ്വം അഭിനന്ദിക്കുകയും വിശുദ്ധ കർബാനയിൽ ഓക്കുകയും ചെയ്യുന്നു. സമൂഹം സെക്രട്ടറി ടി. വി. പീലിപ്പോസ് കോർ എപ്പിസ്കോപ്പായുടെ മേൽവിലാസത്തിലാണ് ധനസഹായം മണിയോർഡർ ആയി അയച്ചുതരേണ്ടതു്. ഞങ്ങറ ലജ്ജിപ്പാൻ സംഗതിയില്ലാത്ത വേലക്കാരായി ദൈവത്തിനു കൊള്ളാവുന്നവരായി നില്പാൻ പ്രാത്ഥിപ്പിൻ.

ററി. വി. പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ.
സമൂഹം സെക്രട്ടറി.

## ഭദ്രാസനസെക്രട്ടറി

കൊച്ചിഭദ്രാസനസെക്രട്ടറിയായി ദി. ശ്രീ. കുററിക്കാട്ടിൽ ജോസഫ് കത്തനാർ (പഴഞ്ഞി) നിയമിക്കപ്പെട്ടിരിക്കുന്നു.

## നിരണം ഭദ്രാസനപള്ളിപ്രതിപുരുഷയോഗം

നിരണം ഭദ്രാസനത്തിലെ പള്ളിപ്രതിപുരുഷന്മാരുടെ ഒരു യോഗം ആഗസ്റ്റ് 18—ാം തീയതി ഇടവകമെത്രാപ്പോലീത്താ മാർ തോമ്മാ ദീവന്നാസ്യോസ് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ പരുമലസിമ്മനാരിയിൽ സമ്മേളിച്ചു.

ഭദ്രാസനത്തിലെ ഭൂരിപക്ഷം വൈദികരും പള്ളിപ്രതിപുരുഷന്മാരുമായി ഇരുനൂററിഅൻപതോളം പേർ സംബന്ധിച്ചിരുന്നു. തിരുമനസ്സിലെ ഉപക്രമപ്രസംഗത്തിൽ കേരളത്തിനു വെളിയിൽ ഇടവകകറ സ്ഥാപിക്കുന്നതിന്റെ ആവശ്യകതയെപ്പററിയും ജനങ്ങളിൽ ദൈവവിശ്വാസം വർദ്ധിപ്പിക്കുന്നതിനുചെയ്യേണ്ട മാർഗ്ഗങ്ങളെക്കുറിച്ചും ഇന്നു ലോകത്തിൽ നടക്കുന്ന അക്രമങ്ങറനിമിത്തം ജനങ്ങളനുഭവിക്കുന്ന കഷ്ടപ്പാടുകളെക്കുറിച്ചും അവയിൽനിന്ന് പരിഹാരം നേടുന്നതിന് ഏവരും ദൈവത്തോടു മുട്ടിപ്പായി പ്രാത്ഥിക്കേണ്ടതിന്റെ ആവശ്യകത ചൂണ്ടിക്കാണിച്ചും ഭദ്രാസനംവക ഒരു കോളജ് സ്ഥാപിക്കുന്നതിനെ സംബന്ധിച്ചും പ്രസ്താവിച്ചു.

തുടർന്ന് കഴിഞ്ഞവർഷത്തെ തെരട്ട് ഭദ്രാസന സെക്രട്ടറി ഫാ. സി. സി. ഗീവറുഗീസ് വായിക്കുകയും യോഗം അതു പാസ്സാക്കുകയും ചെയ്തു. പിന്നീടു നടന്ന ചർച്ചകളിൽ ഭദ്രാസനവരുമാനം വർദ്ധിപ്പിക്കുവാൻ നിശ്ചയിച്ചു.

ഭദ്രാസനസെക്രട്ടറിയായി ഫാ. സി. സി. ഗീവറുഗീസിനെയും, കൗൺസിൽ അംഗങ്ങളായി കൊററാത്തുവിള തോമസ് കത്തനാർ, ജേക്കബ് തര്യൻകത്തനാർ, പി. ഏ. പീലിപ്പോസ് വെണ്ണിക്കുളം, കെ. കെ. ജോർജ്ജ് ചെന്നിത്തല, പോറ തോമസ് കറോട്ട്, ഏ. കെ. തോമസ് കാരിച്ചാൽ, ററി. എം. ചെറിയാൻ തിരുവല്ലാ എന്നിവരെയും തെരഞ്ഞെടുത്തു.

ഇപ്പോറ നടത്തിവരുന്ന 'സഭാമിത്രം' മാസിക ഭദ്രാസനംവകയായി ഏറെറടുത്തു നടത്തുവാനും അതിന്റെ നടത്തിപ്പിന് കെ ജി. തോമസ്കത്തനാർ, കെ. ബി. മാത്യൂസ് കത്തനാർ, റ്റി. എം. ഏ. ജോർജ്ജ് കത്തനാർ, കെ. എം. അലക്സാണ്ടർ കത്തനാർ, സി. സി. ഗീവറുഗീസ് കത്തനാർ, സർവ്വശ്രീ അലക്സാണ്ടർ കാരയ്ക്കൽ, പി. സി. ചാക്കോ പുളിക്കീഴ്, പി. കെ. ഏബ്രഹാം തലവടി, ബെൻ കുര്യൻ ചേപ്പാട് എന്നിവരെ പത്രാധിപസമിതിയംഗങ്ങളായും തെരഞ്ഞെടുത്തു.

തുടന്ന് പ. പാത്രിയക്കീസ്ബാവാ തിരുമനസ്സിലെ 203—ാം നമ്പർ കല്പനയിൽ ഖേദം പ്രകടിപ്പിച്ചുകൊണ്ടുള്ള പ്രമേയം ശ്രീ എം. എം. മത്തായിയും, ഞായറാഴ്ച അദ്ധ്യയനദിവസമാക്കിക്കൊണ്ടുള്ള കേരളഗവണ്മെൻറിന്റെ ഉത്തരവിനെ പ്രതിഷേധിക്കുന്ന പ്രമേയം ശ്രീ പി. സി. സഖറിയായും, സണ്ടേസ്കൂറ വൈദികസിമ്മനാരി എന്നിവയുടെ പാഠ്യവിഷയങ്ങളിൽനിന്ന് മലങ്കരസഭാചരിത്രവും കാതോലിക്കാസിംഹാസനചരിത്രവും നീ

ക്കിക്കളഞ്ഞതിലുള്ള പ്രതിഷേധപ്രമേയം ശ്രീ പി.കെ. ഏബ്രഹാമും അവതരിപ്പിച്ചു. യോഗം പ്രമേയങ്ങൾ ഐകകണ്ഠ്യേന പാസ്സാക്കി. തിരുമനസ്സിലെ ഉപസംഹാരം പ്രാർത്ഥന ഇവയ്ക്കുശേഷം യോഗം നാലു മണിക്ക് പര്യവസാനിച്ചു. സമ്മേളനാനന്തരം ഗ്രൂപ്പുഫോട്ടോയും എടുത്തു.

## വെസ്റ്റ്ബംഗാളിൽ ദുർഗ്ഗാപ്പൂരിൽ നമുക്ക് ഒരു പള്ളി

(ഫാദർ കെ. പി. ഫിലിപ്പ്)

വെസ്റ്റ്ബംഗാളിൽ ദുർഗ്ഗാപ്പൂരിൽ നമ്മുടേതായി ഒരു പള്ളി ഉടലെടുക്കുകയാണ്. ബാഹ്യകേരള മെത്രാപ്പോലീത്താ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമനസ്സിലെ അനുഗ്രഹാശിസ്സുകളോടുകൂടി ദുർഗ്ഗാപ്പൂരിലുള്ള സുറിയാനിക്രിസ്ത്യാനികളായ 70—ൽ പരം ആളുകളുടെ ആത്മിക ആവശ്യങ്ങൾ നിർവ്വഹിക്കുന്നതിനുവേണ്ടി ഏതാണ്ട് പതിനൊന്നു വർഷങ്ങൾക്കു മുൻപു് ബാഹ്യകേരള ഭദ്രാസനത്തിന്റെ കീഴിൽ ഈ ചെറിയ ഇടവക രൂപീകൃതമായി.

1959 ഡിസംബർ മുതൽ ഫാദർ കെ. കെ. മാത്യൂസ്, ഫാദർ ററി. ഏ. ജയിക്കബു്, ഫാ. പി. ഒ. ജയിക്കബു്, ഫാ. പി. കെ. സഖറിയാ എന്നിവർ ഈ ഇടവകവികാരിമാരായി ഇവിടെവന്നു സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

തുച്ഛമായ ശമ്പളം വാങ്ങുന്ന 70 അംഗങ്ങൾ അടങ്ങിയ ഈ ഇടവകയുടെ അഭിലാഷഫലമായി അഭിവന്ദ്യ തിരുമനസ്സിലെ കല്പനപ്രകാരം ഈ ലേഖകൻ 1968 സെപ്റ്റംബർ മുതൽ ഈ സ്ഥലത്തു താമസിച്ചുകൊണ്ട് ഇന്നോളം ഈ ഇടവകയുടെ ആത്മീയസംഗതികൾ നടത്തിവരുന്നു.

സാമ്പത്തികമായും വിദ്യാഭ്യാസപരമായും ഉയർന്നുവരുന്ന ഈ സ്ഥലത്തു്; ദുർഗ്ഗാപ്പൂരിന്റെ ഹൃദയഭാഗത്തു് ഈ ചെറിയ ഇടവകാംഗങ്ങളുടെ ശ്രമഫലമായി 1969 നവംബറിൽ 10 സെൻറു സ്ഥലം വാങ്ങിച്ചു. ഈ സ്ഥലത്തെ ആവരണംചെയ്തുകൊണ്ട് കോളജുകളും സ്റ്റീൽ പ്രൊജക്ടുകളും സ്ഥിതിചെയ്യുന്നു. ദുർഗ്ഗാപ്പൂരിനെ ലോകപ്രസിദ്ധമാക്കിയിരിക്കുന്നതു് ഇവിടെയുള്ള സ്റ്റീൽ പ്രൊജക്ടുകളാണ്.

ഈ ഇടവകയുടെ വരുമാനം സാധാരണയായിട്ടുള്ള നടത്തിപ്പിനുതന്നെ തികഞ്ഞുപററാതെയിരിക്കുമ്പോൾ ഒരു പള്ളി പണിയിക്കുക സാഹസമാണെന്നിരിക്കിലും അങ്ങനെ ഒരു തീരുമാനത്തിൽ ഈ ഇടവകാംഗങ്ങൾ എത്തിച്ചേർന്നു. ആയതിന്റെ പ്രവർത്തനങ്ങൾക്കായി ശ്രീ. ററി. വി. മാത്യു കൺവീനറും, ശ്രീ. കെ. കെ. കുറിയാക്കോസ് ട്രഷററും അഞ്ചു കമ്മററിയംഗങ്ങളും ഉൾപ്പെട്ട ചർച്ച് ബിൽഡിംഗ്(നിർമ്മാണ)ക്കമ്മററി പ്രവർത്തനം ആരംഭിച്ചിരിക്കയാണ്

ദുർഗ്ഗാപ്പൂരിന്റെ എല്ലാ പരിതസ്ഥിതികളെയും കണക്കിലെടുത്തുകൊണ്ട് ഒരു ചെറിയ പള്ളിയുടെ പ്ലാൻ തയ്യാറാക്കി. എസ്റ്റിമേററിൻപ്രകാരം 20000 രൂപാ ആവശ്യമുണ്ട്. ഇടവകാംഗങ്ങളെക്കൊണ്ടുമാത്രം ഈ തുക ഉണ്ടാക്കുവാൻ സാദ്ധ്യമായിവരുന്നില്ല. ഇടവകാംഗങ്ങൾ ഒരു മാസത്തെ ശമ്പളം കൊടുക്കാമെന്ന് തീരുമാനിച്ചിരിക്കുകയാണ്. അങ്ങനെ 10000 രൂപാ ഉണ്ടാകും.

ബാക്കിയുള്ള തുക ഉണ്ടാക്കുന്നതിനുവേണ്ടി ഇവിടത്തെ ബിൽഡിംഗ്കമ്മററി പരിശ്രമിച്ചുകൊണ്ടിരിക്കുകയാണ്. കൂടാതെ പ. ബാവാ തിരുമനസ്സുകൊണ്ട് മലങ്കരയുള്ള എല്ലാ പള്ളികൾക്കും കല്പന അയച്ചിട്ടുമുണ്ട്. സഭസ്നേഹികളായ എല്ലാവരുടെയും സഹായസഹകരണങ്ങൾ ഉണ്ടാകുമെന്നുള്ള പ്രതീക്ഷയോടും സർവ്വോപരി ദൈവാശ്രയത്തോടും ഈ ഇടവകാംഗങ്ങൾ പള്ളിപണി ഉടൻ ആരംഭിക്കുകയാണ്.

## ഷഷ്ടിപൂർത്തിയും പൗരോഹിത്യജൂബിലിയും

തുമ്പമൺ ഭദ്രാസനാധിപനും പത്തനംതിട്ട കാതോലിക്കേററ് കോളജ് ഗവേണിംഗ് ബോർഡിന്റെ ഉപാദ്ധ്യക്ഷനുമായ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ ഷഷ്ടിപൂർത്തിയും പൗരോഹിത്യരജതജൂബിലിയും പ്രമാണിച്ച് കോളേജ് ഗവേണിംഗ്ബോർഡ് ഒരു സ്വീകരണം നൽകിയിരിക്കുന്നു. മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താതിരുമേനി ആദ്ധ്യക്ഷംവഹിച്ചു. ജീവിതത്തിന്റെ 60—ാമത്തെ പടി ചവുട്ടിക്കയറിയിരിക്കുന്ന തിരുമേനിയിൽ ഒരു യുവാവിന്റെ ഉന്മേഷവും പ്രസരിപ്പും ചുറുചുറുക്കുമാണ് ഒരുവനു ദർശിക്കാവുന്നതെന്ന് അദ്ധ്യക്ഷൻ തിരുമേനി പ്രസ്താവിക്കുകയും പൂർണ്ണാരോഗ്യവാനെന്ന് വെല്ലൂരിലെ പരിശോധനയ്ക്കു ശേഷം ഡോക്ടറന്മാർ വിധിച്ചിരിക്കുന്ന തിരുമേനിക്ക് സുവർണ്ണജൂബിലി കൊണ്ടാടുവാൻ ഇടവരട്ടെയെന്ന് ആശംസിക്കുകയും ചെയ്തു. ഗവേണിംഗ്ബോർഡു പ്രതിനിധികളായ ശ്രീ. തോമസ്, ശ്രീ. കുരുവിള എന്നിവരും, അദ്ധ്യാപക പ്രതിനിധിയായ ശ്രീ. ഡി. മാത്യൂസും തിരുമനസ്സിലെ നേതൃത്വത്തിൽ ഭദ്രാസനത്തിനും കാതോലിക്കേററു കോളേജിനുമുണ്ടായിട്ടുള്ളനേട്ടങ്ങൾ വിലയിരുത്തുകയുമുണ്ടായി. ശ്രീ. കെ. എൻ. ചാക്കോ ഗവേണിംഗ്ബോർഡിന്റെ വകയായുള്ള ഉപഹാരം തിരുമേനിക്കു നൽകി. മാർ പീലക്സീനോസ് തിരുമേനി ചെയ്ത മറുപടിപ്രസംഗത്തിൽ ഒരു ഗ്രാമീണവൈദികന്റെ മകനായി ജനിച്ച തനിക്ക് ജീവിതത്തിൽ ഉണ്ടായിട്ടുള്ള നേട്ടങ്ങൾക്കു കാരണം ദൈവകൃപ ഒന്നു മാത്രമാണെന്നും തിരുവനന്തപുരത്തെ കലാലയത്തിൽ ഗാന്ധിസത്താൽ പ്രേരിതനായി ഖദർ വസ്ത്രധാരിയായി നടന്ന തന്നെ പുണ്യശ്ലോകനായ വട്ടശ്ശേരിൽ തിരുമേനി 'നിന്നെ സഭയ്ക്കാവശ്യമുണ്ടെ'ന്നു പറഞ്ഞാണ് ഈ വഴിക്കു തിരിപ്പിച്ചതു് എന്ന് അനുസ്മരിക്കുകയും, കാലം ചെയ്ത പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി തന്നോടു കാണിച്ചിട്ടുള്ള സ്നേഹവായ്പുകൾ തന്റെ ജീവിതത്തിൽ വലിയ സ്വാധീനം ചെലുത്തിയിട്ടുണ്ടെന്നു പ്രസ്താവിക്കുകയും ചെയ്തു. കർമ്മധീരനായിരുന്ന തന്റെ മുൻഗാമി തുടങ്ങിവച്ച പ്രവർത്തനങ്ങൾ തുടർന്നുകൊണ്ടു പോകണമെന്നും ആയുസ്സിന്റെ അവസാന നിമിഷം വരെ പ്രവർത്തിക്കണമെന്നുമാണ് തന്റെ ആഗ്രഹമെന്നും തിരുമേനി പറഞ്ഞു. സെൻറ് ബേസിൽ ഗായകസംഘത്തിന്റെ ശ്രുതിമധുരമായ ഗാനാലാപവും ചായസല്ക്കാരവും ഉണ്ടായിരുന്നു. ബ. അപ്രേം അബൂദി റമ്പാൻ ഉൾപ്പെടെ അനേകം വൈദികരും മററു മാന്യാതിഥികളും ചടങ്ങിൽ പങ്കെടുത്തു.

# THE MALANKARA SABHA

Licence No. 475 Dated 11th April 1946—Registered No. K. 24



Edited, Printed and Published by the Rev. Fr. T. C. Jacob at the Catholicate Press, Kottayam